


# ടി കെ എം ഓർമ്മകൾ

കെ പി  മോഹൻ ദാസ് (1968EE)

## ആമുഖം

കുട്ടനാട്ടിലെ ഒരു കുഗ്രാമമായിരുന്ന മങ്കൊമ്പിൽ നിന്ന് പാലക്കാട്ട് ഗവ. വിക്ടോറിയ കോളേജിൽ ജ്യേഷ്ഠ സഹോദരന്റെ കൂടെ താമസിച്ചു ദിവസം പതിനെട്ടു മണിക്കൂറോളം മരിച്ചു പഠിച്ചു എങ്കിലും പ്രീ യുണിവേഴ്സിറ്റി പരീക്ഷയ്ക്ക് ഫിസിക്സിന് മാർക്ക് കുറവായി പോയി. വളരെയധികം ആഗ്രഹിച്ച മെഡിക്കൽ പ്രവേശനം കിട്ടിയില്ല അതുകൊണ്ടു തന്നെ 1963 ലെ എഞ്ചിനീയറിംഗ് പ്രവേശനത്തിന്റെ ആദ്യലിസ്റ്റിലും പെട്ടില്ല.രണ്ടാം ലിസ്റ്റിൽ നിന്ന് തിരഞ്ഞെടുക്കപ്പെടാൻ അന്ന് പാളയത്തുള്ള സാങ്കേതിക വിദ്യാഭ്യാസ ഡയരക്ടരുടെ ആപ്പീസിനു പുറത്തെ മൈതാനത്തില് ഒരുത്സവത്തിനുള്ള ആൾക്കാർ കൂടിയിരുന്നു. മുറയനുസരിച്ച് ഇന്റെർവ്യൂവിനു വിളിച്ചു. പ്രൊ. കെ സി ചാക്കോ ( Who said " we who had been controlling the Technical Education in Kerala for the last 30 years") എന്ന ഡയരക്ടർ പറഞ്ഞു " താൻ ,ആലപ്പുഴക്കാരനല്ലേ , കൊലത്തു പഠിച്ചാൽ മതി". തിരുവനന്തപുരത്ത് പഠിക്കാനുള്ള ആഗ്രഹം അദ്ദേഹം തല്ലിക്കെടുത്തി , എന്നാലും കൊലത്തു പഠിച്ചത് കൊണ്ടു എനിക്ക് ഒരിക്കലും ദു:ഖിക്കേണ്ടി വന്നില്ല.മോർലി എന്ന ആദ്യകാലത്തെ പ്രിൻസിപ്പൽ തുടങ്ങിവച്ചതും ഹമീദ്സാർ എന്ന പ്രിൻസിപ്പൽ തുടർന്നുകൊണ്ടുപോയതുമായ അച്ചടക്കം, നല്ല അദ്ധ്യാപകരുടെയും കൂട്ടുകാരുടെയും സ്നേഹപൂർവമായ സഹായ സഹകരണങ്ങൾ എന്നിവയോടെ 1968 ൽ ഒന്നാം റാങ്കോടെ പാസായി. ഈ അഞ്ചു വർഷത്തെ ഓർമ്മിക്കുന്ന ചില കാര്യങ്ങൾ എഴുതുന്നു, താല്പര്യം ഉള്ളവർ വായിക്കുക, അഭിപ്രായം പറയുക. ഞങ്ങളെ പഠിപ്പിച്ച അദ്ധ്യാപകർക്കും മറ്റു അദ്ധ്യാപകേതര ജീവനക്കാർക്കും ഇതിനെല്ലാമുപരി എന്നെ ഞാനാക്കാൻ സഹായിച്ച എല്ലാ സുഹൃത്തുക്കൾക്കും നമസ്കാരവും നന്ദിയും പറഞ്ഞു തുടങ്ങുന്നു. എഴുതിയ വാക്കുകളിൽ ആരെയെങ്കിലും വേദനിപ്പിക്കുന്ന വാക്കുകൾ കടന്നു കൂടിയെങ്കിൽ മാപ്പ് നൽകുക.

## 2

### ആദ്യ ദിനങ്ങൾ

തിരുവനന്തപുരത്തു നിന്ന് തിരിച്ചു വന്നു രണ്ടു ദിവസം കഴിഞ്ഞു കൊല്ലത്തേക്ക് പുറപ്പെട്ടു. അന്ന് ഇന്നത്തെ പോലെ ബസ് ട്രെയിൻ ഗതാഗതം ഞങ്ങൾക്ക്, പ്രത്യേകിച്ചും, കുട്ടനാട്ടുകാർക്ക് എളുപ്പമല്ല. പോരാഞ്ഞു ഞങ്ങളുടെ അച്ഛൻ ബോട്ടിൽ ജോലിക്കാരനായത് കൊണ്ടു മമത ബോട്ടിനോടു തന്നെ. ചങ്ങനാശ്ശേരി – കൊല്ലം ബോട്ട് രാത്രി ഒൻപതു മണിക്ക് മങ്കൊമ്പിൽ എത്തും. പുലർച്ചെ കൊല്ലത്തെത്തും. യാത്രക്കാർ വളരെ കുറവ്, പ്രധാനമായും സിലോണിലേക്ക് അയക്കുന്ന കോഴിമുട്ടയുടെ കൂടകൾ ആണ് ബോട്ട് നിറയെ, അതിന്റെ ഇടയിൽ മൂട്ട കടിയും കൊണ്ടു ഉറങ്ങാൻ കഴിയുക എന്നത് അല്പം സാഹസമാണ്, എന്നാലും തുച്ഛമായ പണം കൊടുത്തു കൊല്ലത്തു എത്താൻ ഇതിലും നല്ല മാർഗം ഇല്ല. ഞാനും അച്ഛനും പെട്ടെന്ന് തുന്നിച്ചെടുത്ത രണ്ടു പാന്റും ഷർട്ടും പഴയ ഒരു ട്രങ്ക് പെട്ടിയുമായി കരിക്കോട്ട് എത്തി. കയ്യിൽ ഒപ്പിക്കാവുന്നതിന്റെ പരമാവധി തുക കരുതിയിട്ടുണ്ട്. എന്നാൽ ഫീസ് എത്രയെന്നറിയാമെന്നല്ലാതെ ഹോസ്റ്റലിലെ ചിലവിനെപ്പറ്റി വ്യക്തമായ ധാരണ ഇല്ല. ഏതായാലും ഫീസ് അടച്ചു പ്രവേശനം വാങ്ങി, ഹോസ്റ്റൽ കാര്യം അന്വേഷിച്ചപ്പോൾ സാധാരണക്കാർക്ക് അന്ന് ടി കെ എം ഹോസ്റ്റലിൽ താമസിക്കാൻ സാമ്പത്തികസ്ഥിതി അനുവദിക്കുകയില്ല എന്നറിഞ്ഞു. ഒരു മാസത്തെ മെസ്സ് ബിൽ തന്നെ നൂറു രൂപയോളം വരും, എല്ലാം കൂടി ചിലവിനു നൂറു രൂപ അയച്ചു തരാൻ തന്നെ കുടുംബമായി പാലക്കാട്ട് താമസിക്കുന്ന ജ്യേഷ്ടന് വിഷമമായിരിക്കും എന്ന് മനസിലാക്കി ഹോസ്റ്റൽ താമസം വേണ്ടെന്നു വച്ചു. ഞങ്ങളെ പോലെയുള്ള ഇടത്തരം കുടുംബങ്ങളിൽ നിന്ന് വരുന്നവർക്ക് വേണ്ടി ധാരാളം ലോഡ്ജുകൾ കോളെജിനു ചുറ്റും ഉണ്ട്. മാസം പത്തോ പതിനഞ്ചോ രൂപ മാത്രം വാടക, ഭക്ഷണം അടുത്തുള്ള ഹോട്ടലിൽ നിന്ന് എല്ലാം കൂടി അറുപതു അറുപത്തഞ്ചു രൂപയിൽ കഴിയാം. അതുകൊണ്ടു കോളെജിനു തെക്കു അച്ഛന്റെ പ്രായമുള്ള ഒരാളിന്റെ (മേസ്തിരി എന്ന് മാത്രം വിളിക്കും പേർ ഓർമ്മയില്ല) ലോഡ്ജിൽ താമസം ഉറപ്പിച്ചു. അത്യാവശ്യം വേണ്ട ബക്കറ്റും മറ്റു സാധനങ്ങളും വാങ്ങി ഏല്പിച്ചു അച്ഛൻ തിരിച്ചു പോയി. എന്നെപ്പോലെയുള്ള മറ്റു മൂന്നു നാല് പേർ കൂടി അവിടെ എത്തി. എല്ലാവരും

നാട്ടിൻപുറത്ത് നിന്നും വന്നവർ തന്നെ. കിണറ്റിൽ നിന്ന് വെള്ളം കോരി കുളിക്കാം, കുളി മുറിയൊക്കെ ഉണ്ടെന്നു തോന്നും, പലപ്പോഴും കിണറിന്റെ കരയിൽ തന്നെ കുളി. തുണി നനയ്ക്കലും മറ്റും തനിയെ, വീട്ടിൽ ഇതെല്ലാം തനിയെ ചെയ്തു ശീലം ഉണ്ടായിരുന്നത് കൊണ്ടു എല്ലാം മടി കൂടാതെ ചെയ്യാൻ തുടങ്ങി.

## 3

### ആദ്യത്തെ ക്ലാസുകൾ

ആദ്യത്തെ ദിവസം തന്നെ പ്രധാനപ്പെട്ട ക്ലാസ് ജി ജോർജ്ജു സാറിന്റെയാണ്. ഡ്രായിംഗ് ക്ലാസ്. സാറിന്റെ വാക്കുകൾ ഇന്നും ചെവിയിൽ മുഴങ്ങുന്നു. അന്ന് സെമസ്റ്റർ സമ്പ്രദായമല്ല, വർഷാന്തം മാത്രമേ പരീക്ഷയുള്ളൂ. അഞ്ചു വർഷ സംയോജിത കോർസായിരുന്നു. ഒരു വർഷത്തെ പ്രീ യൂനീവേർസിറ്റി കഴിഞ്ഞു. സാറിന്റെ വാക്കുകൾ "The only Engineering subject that you are studying this year is Geometrical Drawing. The only person who knows Geometrical Drawing in Kerala is Prof. Rajaraman and he has taught me... " എന്നിങ്ങനെ പോകുന്നു അദ്ദേഹത്തിന്റെ പ്രസംഗം. ക്ലാസിൽ വരുമ്പോൾ കൊണ്ടു വരേണ്ട സാധനങ്ങളുടെ നീണ്ട ലിസ്റ്റ്. T സ്ക്വയർ ,(Mini drafter അന്ന് പ്രചാരമില്ല), H, 2H, 3H ഇനത്തിൽ മൂന്നു പെൻസില്,( വരയ്ക്കാൻ സൗകര്യം ഉള്ള HB വേണ്ടേ വേണ്ട. ) വീനസ് തന്നെയായിരിക്കണം അതിൽ ഒന്ന് മാത്രം round edge, മറ്റു രണ്ടും chisel edge , ഒരു റബർ , ഒരു കഷണം പഴം തുണി, ഇൻസ്ട്രുമെന്റ് ബോക്സ്, ( വിദേശ നിർമിതം), ഡ്രായിംഗ് പിൻ ( അന്ന് ക്ലിപ്പുകൾ പ്രചാരമില്ല) ആറെണ്ണം എന്നിങ്ങനെ പോകുന്നു ലിസ്റ്റ്. വസ്ത്രം എല്ലാം പുതിയതായതു കൊണ്ടു പഴം തുണിക്കു പകരം പുതിയ തുണി മതിയോ എന്ന് ചോദിക്കാൻ പോലും കുട്ടികൾക്ക് ഭയം. ഡ്രായിംഗ് ഷീറ്റിൽ ബോർഡർ വരക്കുന്നതും താഴെ വലത്തേ മൂലയിൽ പേരും മറ്റു വിവരങ്ങൾ എഴുതുന്നതും എല്ലാം പറഞ്ഞു തന്നു ആദ്യത്തെ മൂന്നു മണിക്കൂർ ഭയന്ന് വിറച്ച് ക്ലാസിൽ ഇരുന്നു. കളാസിൽ പരിപൂർണ നിശ്ശ:ബ്ദത നിർബന്ധം. ആരെങ്കിലും അങ്ങോട്ടോ ഇങ്ങോട്ടോ തിരിഞ്ഞാൽ വരയ്ക്കുന്ന ഷീറ്റിൽ -5 വീഴും. ഒരിക്കൽ ആരോ എന്നോടു ഒരു സംശയം ചോദിച്ചു, അതാ വരുന്നു സാർ ഓടിക്കൊണ്ട്. " Don't think that he is Rajaraman". എനിക്കും സംശയം ചോദിച്ച ആളിനും - 5 മാർക് ഷീറ്റിൽ വീണു.

എന്റെ ഒരു സുഹൃത്തിന്റെ കയ്യ് വല്ലാതെ വിയർക്കുമായിരുന്നു, വിയർപ്പു ഡ്രായിംഗ് ഷീറ്റിൽ വീണു അത് എപ്പോഴും വൃത്തി കേടാകുമായിരുന്നു. അത് കൊണ്ടു അയാളുടെ ഷീറ്റിൽ എന്നും കുറച്ചു ദിവസം - 5 വരുമായിരുന്നു, അത് അയാളുടെ കുറ്റം അല്ലഎന്ന് മനസിലായപ്പോൾ ശാപം പോലെ, " നീ ഡ്രായിംഗ് പരീക്ഷ ഒരു കാലത്തും ജയിക്കില്ല". പാവം രണ്ടു പ്രാവശ്യം തോറ്റുപോയി. മൂന്നാമതാണ് ജയിച്ചത്.

അതു കഴിഞ്ഞു വന്നത് ഫിസിക്സിലെ സുബ്രമണ്യൻ സാറ്. ഉപദേശം തന്നെ ഉപദേശം, ഞങ്ങൾ വിചാരിച്ചു ആദ്യത്തെ ക്ലാസിൽ മാത്രമേ ഉണ്ടാവുകയുള്ളൂ എന്ന്, പക്ഷെ ആ വർഷത്തെ അദ്ദേഹം എടുത്ത മിക്കവാറും എല്ലാ ക്ലാസിലും പകുതിയിലധികം സമയം പരിപാടി ഇതുതന്നെ ആയിരുന്നു. ഞങ്ങളുടെ സീനിയർ അഡ്വൈസർ ആയിരുന്നു അതുകൊണ്ടുഎന്നും എന്തെങ്കിലും പറയാൻ ഉണ്ടാവും. സിലബസിൽ ഉണ്ടായിരുന്ന ഭാഗത്തിന്റെ മൂന്നിലൊന്നു പോലും അദ്ദേഹം ക്ലാസിൽ എടുത്തിട്ടുണ്ടായിരുന്നില്ല. ക്ലാസ്സിൽ അദ്ദേഹം കുറെയേറെ പ്രാവശ്യം "as far as you are concerned" " and all that " എന്നിവ പ്രയോഗിക്കും. ഞങ്ങളിൽ ചിലർ സാർ ഈ വാക്കുകൾ എത്ര പ്രാവശ്യം ഒരു ക്ളാസിൽ ഉപയോഗിച്ചു എന്ന് കൃത്യമായി കണക്കാക്കുമായിരുന്നു, വര വരച്ചു, ചിലപ്പോൾ സ്കോർ നൂറിലധികം ആയിട്ടും ഉണ്ട്. അവസാനപ്പരീക്ഷയ്ക്ക് എല്ലാവരും വിഷമിച്ചപ്പോൾ ഇതെല്ലം 'out of syllabus' ആണെന്ന് സമാധാനിപ്പിച്ചു, സാറ്.

## 4

## കുട്ടികളുടെ ചില പരാക്രമങ്ങൾ

പറയുന്നത് അടുക്കും ചിട്ടയുമില്ലാതെ ആകുന്നതു ക്ഷമിക്കുക, 52 വർഷം മുമ്പ് നടന്ന സംഭവങ്ങൾ ഓർമ്മിച്ചെടുക്കുംപോൾ വരാവുന്ന തെറ്റുകളായി കണക്കാക്കി മാപ്പാക്കുക..

ജോർജു സാറിനെ പറ്റി മറ്റു ചില കഥകൾ ഞങ്ങൾ പിന്നീട് കേട്ടത് ഓർമ്മിക്കുന്നു. സാറിന്റെ കാറൊരു കറുത്ത ( സാറിനോളം തന്നെ)പഴയ ഹില്മ്മാൻ ആയിരുന്നു, അദ്ധ്യാപകരിൽ പോലും അപൂർവ്വം ആൾക്കാർക്ക്

മാത്രമേ അന്ന് സ്വന്തമായി വാഹനം ഉള്ളൂ. പക്ഷെ ഈ കാർ അത്യപൂർവം തന്നെ ആയിരുന്നു. ഒന്നാമതായി ആ കാറിൽ ശബ്ദമുണ്ടാക്കാത്തതായി ഹോൺ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ബാക്കി ഭാഗം അതാതിന്റെ ഫ്രീക്വൻസിയിൽ ശബ്ദം ഉണ്ടാക്കിയിരുന്നു. ബാറ്ററി ചാർജു കിട്ടാത്തതുകൊണ്ട് പലപ്പോഴും വണ്ടി തനിയെ സ്റ്റാർട്ട് ആവുകയില്ല, തള്ളി സ്റ്റാർട്ട് ആക്കണം. സാർ പലപ്പോഴും കുട്ടികളെ ടൌണിലേക്ക് ലിഫ്ടു കൊടുക്കാൻ ക്ഷണിക്കാറണ്ട്. ഒരിക്കൽ പോയവരാരും പിന്നീട് അതിൽ കേറിയതായി കേട്ടിട്ടില്ല, കാരണം മൂന്നാം കുറ്റിയിലും രണ്ടാം കുറ്റിയിലും കയറ്റം കേറുമ്പോൾ വണ്ടി നിൽക്കും, വണ്ടി വീണ്ടും സ്ടാര്ട്ട് ആക്കാൻ കൂടെ കയറിയ കുട്ടികൾ വണ്ടി തള്ളി കൊടുക്കണം , അത് കൊണ്ടു തന്നെ.

പലപ്പോഴും വണ്ടിയുടെ പുറകിലത്തെ സീറ്റ് ഇളക്കിയിട്ടിരിക്കും, ചിലപ്പോൾ സീറ്റ് കാണുകയും ഇല്ല, കാരണം സാർ ഇത് അടുത്തോ മറ്റോ ഉള്ള തോട്ടത്തിൽ പോയി വരുമ്പോൾ കോഴി , ചക്ക, കപ്പ മുതലായ സാധനങ്ങൾ കയറ്റി കൊണ്ടു വരാൻ ലോറി ആയും ഈ വാഹനം ഉപയോഗിക്കുന്നു. അത് കൊണ്ടു മിക്കവാറും തിങ്കളാഴ്ച പുറകിലത്തെ സീറ്റ് ഉണ്ടാവുകയില്ല, ചിലപ്പോൾ ജീവനുള്ള കോഴി വരെ പുറകിൽ ഉണ്ടാവുകയും ചെയ്യും.

പിന്നെ മറ്റൊരു കാര്യം ഫിസിക്സിലെ സുബ്രമണ്യം രണ്ടാം വര്ഷം ഞങ്ങളെ പഠിപ്പിച്ചത് 'മോഡേൺ ഫിസിക്സ, രണ്ടാം വർഷ പരീക്ഷയിൽ സാർ പഠിപ്പിച്ചതൊന്നുമല്ല, ചോദ്യപ്പേപ്പറില്. മിക്ക കുട്ടികൾക്കും അഞ്ചിൽ ഒരു ചോദ്യം പോലും എഴുതാൻ പറ്റിയില്ല, പതിവ് പോലെ out of syllabus മുറവിളി. ഇത്തവണ അത് ശരിക്കും സത്യമായിരുന്നു. ഞങ്ങൾ കാര്യം ബോധിപ്പിച്ചു. സാർ കാര്യമായി യൂണിവേര്സിറ്റിക്കു എഴുതി എന്ന് തോന്നുന്നു. വളരെ നല്ല മോ ഡെറെഷൻ കിട്ടി. കഷ്ടിച്ചു രണ്ടു ചോദ്യം ഒപ്പിച്ചെഴുതിയ എനിക്ക് പരീക്ഷയ്ക്ക് 91/100 മാർക്ക്, മിക്കവാറും എല്ലാവരും പാസായി, ബ്ലാങ്ക് പേപ്പർ കൊടുത്തവർ ഒഴിച്ചു. അങ്ങനെ അത്ഭുതങ്ങളും സംഭവിക്കുന്നുണ്ടായിരുന്നു.

5

## അദ്ധ്യാപകരെപ്പറ്റി തന്നെ

ഏതായാലും സാറന്മാരെ പറ്റി 'അപഖ്യാതി' പറഞ്ഞു തുടങ്ങിയില്ലേ?, നമ്മുടെ സീനിയേർസിന്റെ ഇടയിൽ അദ്ധ്യാപകരെപറ്റി ( ടി കെ എമ്മിലെ അല്ല) പറഞ്ഞു കേട്ടിട്ടുള്ള ചില കഥകൾ പറയാം. പുതിയതായി ജോലിക്ക് ചേരുന്ന അദ്ധ്യാപകർക്ക് ആദ്യത്തെ ക്ലാസുകളിൽ ഉണ്ടായ ചില അനുഭവങ്ങളാകട്ടെ ആദ്യം. ഒരദ്ധ്യാപകനെന്ന നിലയിൽ എനിക്കും ഇതുപോലെയുള്ള ചില അനുഭവങ്ങൾ ഉണ്ടായിട്ടില്ല എന്ന് പറയാനാവില്ല.

ഒരു പുതിയ ലേഡി ടീച്ചർ പഠിപ്പിക്കാൻ വരുന്നു. പ്രൊഫസർ വന്നു ശ്രീമതിയെ പരിചയപ്പെടുത്തിയതിനു ശേഷം പോയി. മെല്ലെ ക്ലാസ്സ് തുടങ്ങുന്നു.

സുന്ദരിയായ ടീച്ചർ ഇങ്ങനെ തുടങ്ങി : "സുഹൃത്തുക്കളെ, ഞാൻ ഒരു പക്ഷെ നിങ്ങളെക്കാൾ ഒന്നോ രണ്ടോ വര്ഷം മാത്രം പ്രായം കൂടുതലുള്ളയാളാണ്. ഇന്നലെയെന്നോണം നിങ്ങളുടെ കൂട്ടത്തിൽ ഉണ്ടായിരുന്ന എന്നെ നിങ്ങൾ ഒരു സുഹൃത്തായി കണക്കാക്കണം സാധാരണ അദ്ധ്യാപിക വിദ്യാർഥി ബന്ധത്തെക്കാൾ സുഹൃദ് ബന്ധം ആണ് ഞാൻ ആഗ്രഹിക്കുന്നത് "

പുറകിലത്തെ ബെച്ചിൽ നിന്ന് " അല്ല ബീഡി ഉണ്ടോ ടീച്ചറെ ഒന്നെടുക്കാന്, തീപ്പെട്ടി എന്റെ കയ്യിൽ ഉണ്ട് "

മറ്റൊരാൾ : "ടീച്ചർ വെറുതെ പഠിപ്പിച്ചു വിഷമിക്കേണ്ട, ചുമ്മാ ഞങ്ങളുടെ മുന്നിൽ അങ്ങനങ്ങുനിന്നുതന്നാൽ മതി , ഞങ്ങൾ പഠിച്ചുകൊള്ളാമല്ലോ (എന്താണ് പഠിക്കുന്നത്?)

ആദ്യത്തെ ദിവസങ്ങളിൽ പഠിപ്പിക്കാൻ വേണ്ടി പോകുമ്പോൾ മിക്കവാറും എല്ലാവർക്കും ഉണ്ടാകാവുന്ന ഒരനുഭവം ഇതാണ്. ക്ലാസ് എടുക്കാൻ എത്ര കൂടുതൽ തയാറായാലും ഒരു മണിക്കൂർ തികച്ചും ക്ലാസ് എടുക്കാൻ കഴിയാറില്ല എന്നത്., 'മരുന്ന് തീർന്നു പോകുക' എന്നാണു ഞങ്ങൾ ഇതിനു പറയുക.

ഒരു കുട്ടിമാഷിന്റെ അനുഭവം. ലാബ് ക്ലാസ് ആണ്, പ്രൊഫസർ ശരിക്കും വളരെ കണിശക്കാരനാണ്, ക്ലാസ് ഫ്രീ വിടുന്നതിനു തീരെ എതിര്. മൂന്നു മണിക്കൂർ ഉള്ള ലാബ് ആണ്. കുട്ടിസാർ ആദ്യം കുട്ടികളെ ലാബിൽ കൊണ്ടു പോയി അവിടത്തെ പ്രധാന ഉപകരണങ്ങളും മറ്റും കാട്ടി കൊടുത്തു , വിശദീകരിച്ചു, അര മണിക്കൂർ കഴിഞ്ഞു. കൂടുതലൊന്നും പറയാൻ ഇല്ല, അദ്ദേഹം പറഞ്ഞു : ഇനി നമ്മൾക്ക് ലെക്ചർ ഹാളിൽ പോകാം . എല്ലാവരെയും കൂട്ടി അദ്ദേഹം അടുത്തുള്ള ലെക്ചർ ഹാളിൽ എത്തി, അവിടെ ബോർഡ് ഉള്ളതുകൊണ്ട് ചില ഉപകരണങ്ങളുടെ ചിത്രം വരച്ചു. കുട്ടികളെ കൊണ്ടു അത് വരപ്പിച്ചു കുറെ സമയം ലെക്ചർ ചെയ്തു, പിന്നെയും അര മണിക്കൂർ കൊണ്ടു മരുന്ന് കഴിഞ്ഞു. ഇനി നമുക്ക് ലാബിൽ പോകാം എന്നായി മാഷ്. എല്ലാവരും വീണ്ടും ലാബിലേക്ക്. ലാബിൽ എത്തി വീണ്ടും എന്തൊക്കെയോ പറഞ്ഞു കുറച്ചു സമയം കഴിഞ്ഞു. അപ്പോൾ ഇനി നമുക്ക് ഇതിന്റെയൊക്കെ ചിത്രം വരക്കാം, അതിനു വേണ്ടി വീണ്ടും ലെക്ചർ ഹാളിൽ പോകാൻ എല്ലാവരോടും പറഞ്ഞു. അപ്പോൾ കൂട്ടത്തിൽ അല്പം വികൃതികളായ മൂന്നുപേർ അവിടത്തന്നെ നിന്നു. ഏതാനും മിനുട്ടുകൾ കഴിഞ്ഞു, അതാ വരുന്നു പ്രൊഫസർ ലാബിലേക്ക്! മുൻകോപിയും അച്ചടക്കക്കാരനുമായ പ്രൊഫസരെക്കണ്ട് അവർ ഒന്നമ്പരന്നു. എന്നാലും സമചിത്തത വിടാതെ നിന്നു. “എന്താടോ ഇവിടെ നില്കുന്നത് ക്ലാസൊന്നും ഇല്ലേ?”

അവർ : അല്ല, സാറേ ഞങ്ങളുടെ പുതിയ മാഷ് ആദ്യം ഇവിടെ ലാബിൽ വന്നു, അര മണിക്കൂർ കഴിഞ്ഞു ലെക്ചർ ക്ലാസിൽ പോയി, അര മണിക്കൂർ കഴിഞ്ഞു തിരിച്ചു ലാബിൽ വന്നു, ഇപ്പോൾ അവർ വീണ്ടും ലെക്ചർ ഹാളിൽ പോയിരിക്കുകയാണ്, വെറുതെ അങ്ങോട്ടും ഇങ്ങോട്ടും നടക്കുന്നതെന്തിനാണ് എന്ന് കരുതി ഞങ്ങൾ ഇവിടെ നിന്നതാണ്. അവർ ഇപ്പോൾ തന്നെ തിരിച്ചു വരും? ഇത് പറഞ്ഞു തീരുംപോഴെക്ക് അതാ വരുന്നു നമ്മുടെ പുതിയ മാഷും മറ്റു കുട്ടികളും !!!!!

മേല്പറഞ്ഞ കഥയിലെ മൂന്നു വിലന്മാർ പ്രഫസറിന്റെ ക്ലാസിൽ ഒരു പണി ഒപ്പിച്ചു. ലെക്ചർ ക്ലാസ് ആണ്, ലാബിന്റെ തൊട്ടടുത്തുള്ള ഗ്യാലറി രീതിയിൽ പടിപടിയായി ബെഞ്ചും ഡസ്കും പിടിപ്പിച്ച ക്ലാസ്. കൂടുതലും പഴയ സർക്കാർ കോളേജുകളിൽ കാണുന്ന ഗ്യാലറി ക്ലാസ്. പുറകിലത്തെ ബെഞ്ചുകളിൽ

വെളിച്ചം വളരെ കുറവായിരിക്കും, നമ്മുടെ സഖാക്കൾ സ്ഥിരം അവിടെയെ ഇരിക്കൂ തമാശ ഒപ്പിക്കാന്.

ഒരു ദിവസം സാർ ഘോര ഘോരം ലെക്ചർ ചെയ്യുന്ന സമയത്ത് , ഒരു മുണ്ട് കൈമാറി മാറി അദ്ദേഹത്തിന്റെ മുൻപിൽ എത്തി. പ്രൊഫസർ കോപം കൊണ്ടു വിറച്ചു.  അവനെ ഞാൻ പിടിച്ചു കൊള്ളാം". എന്ന് പറഞ്ഞു മുണ്ട് മടക്കി മേശയുടെ വലിപ്പിൽ വെച്ച് ക്ലാസ് തുടർന്നു. കക്ഷിയെ പിടിച്ചാൽ ഉള്ള കുഴപ്പങ്ങളെപറ്റി മൂവരും ബോധവാന്മാരാണ്. ഇന്നത്തെപ്പോലെ  സംഘടനയും സമരവും ഇല്ല കോളേജിൽ നിന്ന് പുറത്തു പോവാൻ വരെ കാരണമാവാം. മൂവർ സംഘം ആലോചിച്ചു ഒരു വഴി കണ്ടു പിടിച്ചു.

ക്ലാസ് തീരുന്നതിനു പത്തു മിനുട്ട് മുമ്പ് ഒരാൾ എഴുന്നേറ്റു മെല്ലെ സാറിന്റെ അടുത്തെത്തി. സാർ എനിക്ക് തല ചുറ്റുന്നു, എന്ന് പറഞ്ഞു കാര്യമായി അഭിനയിച്ചു മുന്നോട്ടു വന്നു. “ശരി താൻ പൊക്കോ, ആരെങ്കിലും കൂട്ടിനു വേണോ" എന്ന് ചോദിച്ചു, ഇതിനടയിൽ കക്ഷി ബോധം കെട്ടു നിലത്തു വീണു. എല്ലാവരും സ്തബ്ധരായി, നമ്മുടെ മൂവരിൽ ഒരാളും മറ്റു രണ്ടു പേരും കൂടി വീണ സഖാവിനെ  പൊക്കി എടുത്തു പുറത്തേക്ക് പോയി. അതിൽ ഒരാൾ തിരിച്ചു വന്നു അവനെ ആശുപത്രിയിൽ കൊണ്ടു പോകാൻ പ്രൊഫസരുടെ കാറിന്റെ താക്കോലും, അത്യാവശ്യ ചിലവിനു കുറച്ചു പണവും വാങ്ങി നേരെ വണ്ടിയിൽ  എത്തി. മറ്റെയാൾ ഈ ബഹളത്തിനിടയ്ക്ക്, മുണ്ടു മേശവലിപ്പിൽ നിന്നെടുത്തു  നഗ്നനായയാൾക്ക് കൊടുത്തു കൂട്ടത്തിൽ ചേർന്നു.. ചുരുക്കത്തിൽ പ്രൊഫസരുടെ  ചിലവിൽ അദ്ദേഹത്തിന്റെ കാറിൽ ടൌൺ ചുറ്റി ഇന്ത്യൻ കോഫീ ഹൌസിൽ പോയി മസാല ദോശയും കഴിച്ചു  രണ്ടു മണിക്കൂർ കഴിഞ്ഞു അവർ തിരിച്ചെത്തി , സാറിനു നന്ദി പറഞ്ഞു താക്കോൽ തിരിച്ചു കൊടുത്തു, കൂട്ടുകാരന് വലിയ ബുദ്ധിമുട്ടൊന്നും ഇല്ല രാവിലെ  പ്രാതൽ കഴിക്കാത്തത് കൊണ്ടാണെന്ന് വിശദീകരണവും . പാവം പ്രൊഫസർ എല്ലാം വിശ്വസിച്ചു !!!

## 6

### അച്ചടക്കം ടി കെ എം മാതൃക

ടി കെ എമ്മിലെ അന്നത്തെ അച്ചടക്കം ഇന്നത്തെ സ്വകാര്യ കോളെജുകൾക്ക് തികച്ചും മാതൃക ആയിരുന്നു. ആദ്യകാല പ്രിൻസിപൽ മോർലി തുടങ്ങി വച്ചതാണെന്നു കേട്ടിട്ടുണ്ട്. , ഏതായാലും ഞങ്ങൾ അവിടെ ചേർന്നപ്പോൾ എം കെ എ ഹമീദ് സാർ ആയിരുന്നു പ്രിൻസിപല്. അഞ്ചു വർഷത്തിനിടയ്ക്ക് പ്രിൻസിപ്പൽമാർ മാറിയെങ്കിലും കോളേജിലെ അച്ചടക്കത്തിന് യാതൊരു കുറവും ഉണ്ടായില്ല. പഠിപ്പു മുടക്കും സമരത്തിന്റെ മുറവിളികളും ഇല്ല. മെറിറ്റ് സീറ്റിൽ വന്നാലും മാനെജ്മെന്റ് സീറ്റിൽ വന്നാലും പഠിക്കുന്ന കാര്യത്തിൽ ആരും പിന്നോക്കം അല്ല. എല്ലാവരും ക്ലാസിൽ വരും.പൊതുവേ മാനേജ് മെന്റ് ക്വോട്ടയിൽ മലബാറിൽ നിന്ന് വരുന്നവരാണ് കൂടുതല്. അതിൽ മിക്കവാറും ഒരു പ്രത്യേക മതത്തിൽ ഉള്ളവരായിരുന്നു. അതിന്റെ കാരണം അറിഞ്ഞു കൂടാ. മറ്റു പ്രൈവറ്റ് കോളജുകളിൽ സംഭാവന വാങ്ങിയിരുന്നു എങ്കിലും ടി കെ എമ്മിൽ അന്നും ഇന്നും പ്രവേശനത്തിന് സംഭാവന വാങ്ങിയതായി വാങ്ങുന്നതായി അറിവില്ല. ഇല്ലെന്നു തന്നെയാണ് ഞങ്ങളുടെ വിശ്വാസം.

പക്ഷെ ക്ലാസിൽ എനിക്ക് ഒരു പ്രത്യേക അനുഭവം ഉണ്ടായി. എന്റെ പേർ എമ്മിൽ തുടങ്ങുന്നത് കൊണ്ടു പ്രവാചകന്റെ പേരായ മുഹമ്മദ് എന്നു തുടങ്ങുന്ന കുറെയേറെ പേർ എന്റെ ക്ലാസ്സിൽ ഉണ്ടായിരുന്നു, ഒരു ഇങ്ഗ്ലീഷ് അദ്ധ്യാപകന്, എന്റെ പേർ മുഹമ്മദ് ജലീല്, മുഹമ്മദ് നദീർ, മുഹമ്മദ് അഷ്റഫ്, എന്നിങ്ങനെ തുടർച്ചയായി വിളിച്ചു, എന്നെ മുഹമ്മദ് ദാസ് ആക്കി. പ്രവാചകനോട് ബഹുമാനം ഉണ്ടെങ്കിലും എന്റെ അച്ഛനും അമ്മയും നമ്മുടെ രാഷ്ട്രപിതാവിനോടുള്ള ബഹുമാന സൂചകമായി എനിക്കിട്ട പേർ ഇങ്ങനെ നിർദയം മാറ്റുന്നതിൽ നിശ്ശബ്ദമായി പ്രതിഷേധിക്കാനെ എനിക്ക് കഴിഞ്ഞുള്ളു. ഏതായാലും ആ അദ്ധ്യാപകൻ അടുത്ത വർഷം ഐ എ എസ് കിട്ടി പോയി.

ഹമീദ് സാർ അമേരിക്കയിൽ നിന്ന് കെമിക്കൽ എഞ്ചിനീയറിംഗ് ബിരുദം വാങ്ങിയ ശേഷമാണ് പ്രിൻസിപ്പൽ ആയത്. ഇന്നത്തെപ്പോലെ പത്തു വര്ഷം അദ്ധ്യാപന പരിചയം ഉണ്ടായിരുന്നോ , ഇല്ലെന്നു തന്നെ യാണ് തോന്നുന്നത്. സാറിന്റെ മുഖത്ത് ഒരു ചെറിയ പുഞ്ചിരി പോലും ഞങ്ങൾ കണ്ടിട്ടില്ല. ആറടി

പൊക്കം, നല്ലഉറച്ച ശരീരം ഇതെല്ലാം കൂടി ആകുമ്പോൾ ഒരു ചെറിയ 'അയൂബ് ഖാന് (പാകിസ്ഥാനിലെ ഒരു മുൻ രാഷ്ട്രപതി പട്ടാള മേധാവി ) തന്നെ ആയിരുന്നു സാര്. സാർ തെർമോ ഡയനാമിക്സ് ക്ലാസ് എടുത്തിരുന്നു, ലെവിറ്റ് എഴുതിയ പുസ്തകമായിരുന്നു, റെഫറൻസ്. നല്ലഅദ്ധ്യാപകനും ആയിരുന്നു സാര്.

അദ്ധ്യാപകർ കുട്ടികളെക്കൊണ്ട് തന്റെ അദ്ധ്യാപനരീതി വിലയിരുത്തി കുറ്റവും കുറവുകളും കണ്ടു പിടിച്ചു തിരുത്താൻ വേണ്ടി ഒരു ചോദ്യാവലി പഠിപ്പിച്ചു തുടങ്ങി മൂന്നു മാസത്തിനകം എല്ലാ അദ്ധ്യാപകരും കുട്ടികളെക്കൊണ്ട് പൂരിപ്പിച്ചു വാങ്ങണമായിരുന്നു. തെറ്റുകൾ മനസിലാക്കി മുന്നോട്ടു പോകാൻ ഇത് പുതിയ അദ്ധ്യാപകരെ സഹായിച്ചിരുന്നു. ഒരു വര്ഷം ടി കെ എമ്മിൽ തന്നെ അദ്ധ്യാപകനായി ജോലി ചെയ്ത എനിക്ക് എന്റെ തൊഴിലിൽ ഈ ആദ്യകാല അനുഭവം വളരെ പ്രയോജനകരമായിരുന്നു, പ്രത്യേകിച്ചും ഞാൻ ആദ്യം ക്ലാസ് എടുത്ത അവസാന വർഷ കുട്ടികളുടെ, തലേ വര്ഷം വരെ എന്റെ കൂടെ കളിച്ചു നടന്നവരുടെ ആത്മാർഥമായ അഭിപ്രായങ്ങൾ എന്റെ തൊഴിൽ പാകപ്പെടുത്താൻ വളരെയധികം പ്രയോജനം ചെയ്തു എന്ന് പറയാൻ സന്തോഷം ഉണ്ട്. വിദേശ രാജ്യങ്ങളിൽ മാത്രം അന്ന് അപൂർവം നില നിന്ന ഈ രീതി കേരളത്തിലെ ഈ ചെറിയ പ്രൈവറ്റ് കോളേജിൽ ഉണ്ടായിരുന്നു എന്നത് തികച്ചും ശ്ലാഘനീയമായിരുന്നു. മുപ്പതു വർഷത്തിനു ശേഷം എൻ ഐ ടി യിൽ അകാഡമിക് ആഡിറ്റ് തുടങ്ങാൻ ഞാൻ മുന്കയ്യെടുത്തപ്പോൾ ഉണ്ടായ എതൃപ്പ് വളരെ ശക്തമായിരുന്നു. കുറ്റം കണ്ടുപിടിക്കാനല്ല കുറ്റവും കുറവും മനസിലാക്കി സ്വയം നന്നാകാനാണ് ഇത്തരം കാര്യങ്ങൾ സഹായിക്കുന്നത് എന്ന് മനസിലാക്കാൻ സ്വയംഭരണം ഉള്ള ദേശീയ സ്ഥാപനത്തിൽ പോലും ആൾക്കാർ മടിക്കുന്നു എന്നത് വേദനാ ജനകം തന്നെ. അവനവൻ ചെയ്യുന്നത് പൂർണമായും ശരിയാണെന്നു നിർബന്ധബുദ്ധി കാണിക്കുന്നത് നന്നല്ല

സാറിന്റെ അച്ചടക്കനടപടികളെപ്പറ്റി പല കഥകളും ഉണ്ട്. ക്ലാസ് നേരത്തെ വിടുന്നതോ ക്ലാസിലില്ലാത്ത കുട്ടികളെ പുറത്തു വിടുന്നതും ഒക്കെ കർശനമായി തടഞ്ഞിരുന്നു . ലൈബ്രറിയിൽ കൈലി / ലുങ്കി ഉടുത്തു വരരുത് എന്ന് കർശനമായ നിർദ്ദേശം ഉണ്ടായിരുന്നു. ഒരു വൈകുന്നേരം ഏഴു മണിക്ക് സാർ ലൈബ്രറിയിൽ വന്നു, മുകളിലത്തെ നിലയിൽ വായിച്ചു കൊണ്ടിരുന്ന

ആൾക്കാരെ ശ്രദ്ധിച്ചു, നോക്കുന്നത് മുഖത്തല്ല മേശക്കടിയിൽ ആയിരുന്നു, രണ്ടു പേരെ കയ്യോടെ പിടിച്ചു. അവരുടെ ലുങ്കി അഴിച്ചു വാങ്ങി അർദ്ധ നഗ്നരായി നടത്തി എന്ന് കേട്ടിട്ടുണ്ട്. ഏതായാലും അന്ന് പെൺകുട്ടികൾക്ക് ടി കെ എമ്മിൽ പ്രവേശനം കൊടുത്തിയിരുന്നില്ല (ആദ്യത്തെ ബാച്ച് പെൺകുട്ടികൾ 1971 ലാണ് പാസായത് എന്ന് തോന്നുന്നു, ഞങ്ങൾ മൂന്നാം വര്ഷം ആയപ്പോള്) അതിന്റെ തമാശകൾ പിന്നാലെ.

## 7

## മലയാളവും മറ്റു തമാശകളും

കേരളത്തിലെ വിവിധ ഭാഗങ്ങളിൽ നിന്ന് പഠിക്കാൻ എത്തിച്ചേർന്ന ഞങ്ങൾക്ക് മലയാള ഭാഷ തന്നെ പലതരത്തിൽ ഉണ്ട് എന്നത് ഒരു പുതിയ അറിവായിരുന്നു. തിരുവനന്തപുരത്തും പാലക്കാട്ടും ഉള്ളവര സംസാരിക്കുന്ന ഭാഷയിലെ തമിഴ് ചുവയും, മലബാറിലെ അല്പം കൊങ്കൺ അറബി ചുവയും തികച്ചും പുതിയതായിരുന്നു നാട്ടിൻപുറങ്ങളിൽ നിന്ന് വന്ന ഞങ്ങൾക്ക്.

ഞങ്ങൾ അന്ന് കേട്ടതിൽ ഏറ്റവും കൂടുതൽ ഓർമ്മ നില്കുന്നത് മലബാറിലെ തന്നെ 'കുണ്ടന്' എന്ന പ്രയോഗം ആണ്. മനസിലാക്കിയെടതോളം ഈ വാക്കിനു നേരായ അർഥം പയ്യൻ അഥവാ ബാലൻ എന്ന് മാത്രമേ ഉള്ളൂ. പ്രൈവറ്റ് ബസിൽ 'ബയീൽ ( പുറകിൽ ) ഒരു കുണ്ടൻ കേറി " എന്ന് കിളി കണ്ടക്ടറോടു പറയുന്നത് സാധാരണം കോഴിക്കോട്ടു. എന്നാൽ ഈ വാക്കിനു അത്ര മാന്യമല്ലാത്ത ഒരർഥം കൂടി ഉണ്ടായിരുന്നു എന്ന് പിന്നീട് മനസിലായി. അല്പം ലൈംഗികം ആണ്, കാണാൻ നല്ലഭംഗിയുള്ള പയ്യന്മാരെയാണ് 'അവനൊരു കുണ്ടനാണ്' എന്ന് പറയുന്നത്. ഇത്തരം പയ്യന്മാരെ ചിലർ അനാശാസ്യ പ്രവർത്തികൾക്ക് ഉപയോഗിക്കുന്നു എന്ന് ഒരു ശ്രുതി കേട്ടിരുന്നു. ഇത്തരം പ്രാകൃതമായ ആവശ്യത്തിനു ചില പ്രായമായവർ സ്ഥിരമായി ഒരു പയ്യനെ സൂക്ഷിച്ചിരുന്നുവത്രേ. അതിനെപറ്റി ഒരു കഥ. ഒരു പ്രായമായ ആളും തന്റെ കുണ്ടനും കൂടി ഒരു ഹോട്ടലിൽ കയറി. നാടൻ ഹോട്ടൽ ആണ്. സപ്ലയർ പലഹാരങ്ങളുമായി എത്തി. " അല്ലാ, എന്താ തിന്നുന്നത് , പരിപ്പുവട, ലഡ്ഡു, പഴം പൊരി (ഏത്തക്കാ അപ്പം ) എന്താണ് വേണ്ടത് ? പയ്യന് പരിപ്പുവട

കൊടുക്കട്ടെ ” . പ്രായമായ ആള്: “ അയ്യോ ചതിക്കല്ലേ, അവനൊരു ലഡ്ഡു കൊടുക്കൂ, പരിപ്പു വട നീറും” . കാരണം എന്തെന്ന് ഊഹിച്ചാൽ മതി.

സർദാർജി തമാശകൾ പോലെ മറ്റു ചിലതും ഓർമ്മ വരുന്നു. രാത്രിയിൽ മദ്യപിച്ചു ബഹളം ഉണ്ടാക്കിക്കൊണ്ട് ഇരുട്ടിൽ തപ്പി തടഞ്ഞു ഒരാൾ വീട്ടിലേക്കു വരുന്നു. വീട്ടിൽ നിന്നും ചെറുപ്പക്കാരന്: “ ആരാടാ ഹമുക്കെ ബഹളം വെക്കുന്നത് “ വരുന്നയാള്: “ മോനെ ഇത് നിന്റെ ഇളാപ്പയാടാ “. വീട്ടിലുള്ളയാൽ “ ഞാൻ വിചാരിച്ചു വാപ്പ ആണെന്ന്. “ , ഇങ്ങനെ മറ്റു പലതും. ഞങ്ങളുടെ കൂട്ടത്തിൽ അല്പം ഉറക്കം തൂങ്ങിയും സ്ഥിരമായി ചാർമിനാർ വലിച്ചു കൊണ്ടു നടക്കുമായിരുന്ന കരുനാഗപ്പള്ളിക്കാരൻ ഒരു സുഹൃത്തായിരുന്നു ഈ തമാശകളുടെ ലക്ഷ്യം.

അന്ന് ചെറിയ തോതിൽ റാഗിംഗ് ഹോസ്റ്റലിൽ നടക്കുന്നുണ്ടായിരുന്നു. പ്രധാനമായും കുണ്ടൻമാരാകാൻ യോഗ്യരായ വിദ്യാർഥികൾ ആയിരുന്നു റാഗിങ്ങിന് കൂടുതലും ഇരയായത്. വാർഡൻ ആയിരുന്ന ഒരദ്ധ്യാപകൻ ( പിന്നീട് ആർ ഈ സി യിൽ എന്റെ സഹപ്രവർത്തകനായി വിദേശത്തേക്ക് പോയ ആള്) ചെറിയ വില്ലൻ ആയിരുന്നു എന്ന് ജന സംസാരം. അദ്ദേഹത്തെ ‘ സ്വകാര്യമായി ‘ വട്ട വാള്” (round saw used in timber mills) എന്ന് വിളിച്ചിരുന്നു. രാത്രി കാലം വൈദ്യുതി പോയാൽ ഉണ്ടായിരുന്ന ഒരു വിളി “ വട്ടവാൾ വരുന്നേ, കുണ്ടന്മാർ ഓടിക്കോ “ എന്നായിരുന്നു. ഏതായാലും ലോഡ്ജിൽ താമസിച്ചിരുന്ന ഞങ്ങൾക്ക് റാഗിംഗ് ഭയക്കേണ്ട കാര്യം ഇല്ലായിരുന്നു.

പക്ഷെ ചില ആൾക്കാർ ചിലരെ സ്ഥിരമായി വിഷമിപ്പിച്ചിരുന്നു. അഞ്ചു വർഷം കൂടെ പഠിച്ചതിനു ശേഷം ചെറിയ ഒരിടവേള ഒഴിച്ച് എന്റെ കൂടെ ഇന്നും ജോലി ചെയ്യുന്ന ഒരാള്, മലബാറിൽ നിന്ന് വന്ന ഒരു ഇടത്തരം കുടുംബത്തിൽ നിനായിരുന്നു, ആർഭാടവും ഒന്നും ഇല്ലാത്ത ലളിത ജീവിതം. പഠിക്കാൻ ബഹുകേമന്, അദ്ധ്യാപരുടെയെല്ലാം കണ്ണിലുണ്ണി, നല്ല അനുസരണ, ഒന്നാമത്തെ ബെഞ്ചിൽത്തന്നെ സാറിന്റെ വായിൽ നിന്ന് വീഴുന്ന എന്തും ( തുപ്പൽ ഉൾപ്പെടെ) വെട്ടി വിഴുങ്ങാൻ ദത്തശ്രദ്ധൻ ആയിരുന്ന മാതൃകാ വിദ്യാർഥി. “ അല്പാഹാരം ജീർണ വസ്ത്രം, ശ്വാന നിദ്ര, ബകധ്യാനം “ എന്നീ നാല് ലക്ഷണവും തികഞ്ഞയാള്. പക്ഷെ ഇയാളെ സ്ഥിരമായി ശല്യപ്പെടുത്താൻ അയാളുടെ നാട്ടിൽ നിന്ന് തന്നെ വന്ന ഒരാൾ വരുമായിരുന്നു. അയാൾ എന്റെ സുഹൃത്തിന്റെ

ലോഡ്ജ് മുറിയിൽ വന്നു അയാളെ  കളിയാക്കുമായിരുന്നു. സുഹൃത്ത് പലപ്പോഴും പ്രതികരിക്കുന്ന രീതി നലതലലാത്തത് കൊണ്ടു ശല്യം തുടരുകയും ചെയ്തു,  എന്തിനു ചിലപ്പോൾ മുറിയിൽ മൂത്രം ഒഴിച്ച് വരെ ശല്യം ചെയ്തുന്നു. ഇക്കാരണത്താൽ നമ്മുടെ സുഹൃത്ത് വർഷത്തിലൊരിക്കൽ  മൂന്നോ നാലോ പ്രാവശ്യം ലോഡ്ജ് മാറിയിരുന്നു, ഈ ശല്യം സഹിക്കവയ്യാതെ. എന്നാലും നമ്മുടെ സുഹൃത്ത് ഇത്തരം തമാശകളോടുള്ള തന്റെ പ്രതികരണ രീതി മാറ്റിയില്ല. പുതിയ ലോഡ്ജിലും ശല്യക്കാരൻ കക്ഷി ശല്യം ചെയ്യാൻ വന്നിരുന്നു. പാവം സുഹൃത്ത്!നു കളിയാക്കാൻ വരുന്ന ഒരാളിന് ഇര പ്രതികരിക്കുന്ന രീതി കൂടുതൽ കളിയാക്കാൻ ഉത്തേജകമായി തീരുന്നതിനു നല്ല ഒരു ഉദാഹരണം ആയിരുന്നു ഇത്.

ഞങ്ങളുടെ ലോഡ്ജിലെക്കുള്ള വഴി അത്ര നന്നായിരുന്നില്ല. ശരിക്കും “മുള്ള് മുരട് മൂർക്കൻ പാമ്പ് “ ഉള്ള ഒരു ഇടവഴി. ടോർച്ചു ഇല്ലാതെ രാത്രിയിൽ നടന്നു പോകാൻ വിഷമം, രാത്രി ഭക്ഷണം കഴിക്കാൻ പോയി ഒരിക്കൽ തിരിച്ചു വന്നപ്പോൾ ഞങ്ങളുടെ ഒരു കൂട്ടുകാരനെ പാമ്പ് കടിച്ചു. പെട്ടെന്ന് പാമ്പ് രക്ഷപ്പെട്ടത് കൊണ്ടു ഞങ്ങൾ ഇനം ഏതാണെന്ന് കണ്ടില്ല. ഏതായാലും ഉടൻ തന്നെ കൊല്ലം ജില്ലാ ആശുപത്രിയിൽ എത്തിച്ചു. 24 മണിക്കൂർ നോക്കിയിട്ടേ വിഷത്തിനു മരുന്ന് കൊടുക്കുകയുള്ളൂ. എന്ത് വിഷമാണെന്ന് നോക്കിയിട്ട് മാത്രം എന്ന് ഡോക്ടർ പറഞ്ഞു , പക്ഷെ രോഗി ഉറങ്ങാൻ പാടില്ല. കൂടെയുള്ളവർ പാമ്പ് കടി കൊണ്ട കക്ഷി ഉറങ്ങാതെ നോക്കണം എന്ന് നിർദ്ദേശിച്ചു. ഞങ്ങൾ മാറി മാറി കക്ഷി ഉറങ്ങാതെ നോക്കിയിരുന്നു, അതിനിടയിൽ തൊട്ടടുത്ത കട്ടിലിലെ ഒരു എക്സ് മിലിട്ടറിയെ കിട്ടി, അയാളുടെ പട്ടാളത്തിലെ വീരവാദങ്ങൾ കേൾക്കാൻ അയാൾ സ്വന്തം പണം മുടക്കി ഞങ്ങൾക്ക ചായ വാങ്ങി തരുമായിരുന്നു, നമ്മുടെ ‘പാമ്പന്റെ’ ഉറക്കം കളയാൻ അയാൾ ഞങ്ങളെ കാര്യമായി സഹായിച്ചു. ഏതായാലും സുഹൃത്ത് മൂന്നു നാല് ദിവസം കഴിഞ്ഞു വിഷമം ഒന്നുമില്ലാതെ ആശുപത്രി വിട്ടു, ഞങ്ങൾ പട്ടാളത്തിനോട് യാത്ര പറഞ്ഞു ലോഡ്ജിലെക്കും.

8

## കരണ്ടികളുടെ ജീവിതം

അറുപതുകളിലെ ടി കെ എം ഹോസ്റ്റലുകളിലെ ജീവിതം എങ്ങനെയെന്നു മുമ്പ് സൂചിപ്പിച്ചിരുന്നു, സാമ്പത്തികമായി മെച്ചപ്പെട്ടവർക്ക് മാത്രം കഴിയുമായിരുന്നതായിരുന്നു ചെലവു. ഞങ്ങളൊക്കെ നൂറു രൂപയിൽ താഴെ ചിലവാക്കി അത്ര മോശമല്ലാതെ ജീവിക്കുമ്പോൾ ഹോസ്റ്റലിൽ ഭക്ഷണചെലവ് മാത്രം നൂറു രൂപയിലധികം, മറ്റു വക വേറെ. ആഴ്ചയിൽ മൂന്നോ അതിലധികമോ ബിരിയാണി ( അന്ന് തെക്കോട്ട് ബിരിയാണി അത്ര പ്രചാരമില്ല ചിക്കൻ (ഇന്നത്തെ അണ്ണാച്ചി ചിക്കനല്ല മത്സ്യം എന്നിങ്ങനെ വിഭവസമൃദ്ധമായ ഭക്ഷണം, വലപ്പോഴും കൂട്ടുകാരുടെ അതിഥി ആയി പോയപ്പോഴാണ് അവിടത്തെ ഭക്ഷണ രീതി അറിയുന്നത്. മിക്കവാറും എല്ലാവരും ഏതെങ്കിലും കളികളിൽ (ഫുട്ബോള്, വോളിബോള്, ബാസ്കറ്റ് ബോള്, ക്രിക്കറ്റ്, ഹോക്കി തുടങ്ങിയവ) കളിച്ചിരുന്നത് കൊണ്ടു അമിത ഭക്ഷണം ഒരു പ്രശ്നമേ ആയിരുന്നില്ല എല്ലാം ദഹിക്കും , കല്ലു കഴിച്ചാൽ ദഹിക്കുന്ന പ്രായമല്ലേ?

എന്നാല്, ഞങ്ങൾ ലോഡ്ജിൽ താമസിക്കുന്നവർ കരണ്ടികൾ എന്നാണു അറിയപ്പെട്ടിരുന്നത്. ഞങ്ങളുടെ ഭക്ഷണ രീതി ഇത് പോലെ ഒന്നും അല്ല കോളേജിനു തെക്ക് ഭാഗത്ത് അപൂർവ്വം ഹോട്ടലുകളെ ഉള്ളൂ. അതിൽ ഒന്നാണ് ഞാൻ സോവനീരിൽ എഴുതിയ വിദ്യാനന്ദന്റെ കട. നല്ല രുചികരമായ ഭക്ഷണം, മിതമായ നിരക്ക്, ഞങ്ങളെപ്പോലെ ചിലർക്കൊക്കെ മാസാവസാനമോ പിന്നീടോ കൊടുത്താൽ മതി എന്ന നിബന്ധനയിൽ കടവും കിട്ടും. രാവിലെ വെള്ളപ്പം, പുട്ട് കടല പയര്, പഴം, പപ്പടം എന്നിവ കിട്ടും. പുട്ട് പയർ പപ്പടം പഴം (P4) അന്നത്തെ ഒരു സ്പെഷ്യൽ ആയിരുന്നു. ഉച്ചയ്ക്ക് അവധി ദിവസങ്ങളിൽ ഒഴിച്ച് കോളേജ് കാന്റീനിൽ നിന്ന്, ഊണ്. അല്പം തിരക്കുണ്ടാവുമെങ്കിലും കാന്റീൻ ഭക്ഷണം കുഴപ്പമില്ല വൈകുന്നേരം ചായ കുടിച്ചാൽ ആയി. രാത്രിയിൽ ഡിന്നർ ആണ് ഏറ്റവും ആകർഷകം. ഒന്നാം തരം പൊടിയരി ക്കഞ്ഞി, പയർ തോരന്, അച്ചാർ ഇവയാണ് വിഭവം, കഞ്ഞിയിൽ തേങ്ങാ ധാരാളം ചിരവി ഇട്ടിരുന്നു, നാല്പതു പൈസാ കൊടുത്താൽ വയറു നിറയെ കഞ്ഞി കുടിക്കാം, ആവശ്യം പോലെ. അതിന്റെ രുചി ഓർത്തു ഇപ്പോഴും വായിൽ വെള്ളം ഊറിവരുന്നു. ഒരു കുഴപ്പം മാത്രമേ ഉള്ളൂ. കഞ്ഞി കുടിച്ചാൽ ശരീരം വല്ലാതെ വിയർക്കും,

ഹോട്ടലിൽ നിന്നിറങ്ങുമ്പോൾ തന്നെ ഷർട്ടും ബനിയനും ഊരി തലയിൽ കെട്ടി നാട്ടിനുപുറത്തെ കവലച്ചട്ടമ്പികൾ കള്ളുഷാപ്പിൽ നിന്ന് ഇറങ്ങുന്ന രീതിയിലാണ് ലോഡ്ജിൽ എത്തുക. കുറച്ചു സമയം തുറന്ന സ്ഥലത്ത് കാറ്റ് കൊണ്ടിരുന്നു വിയർപ്പടങ്ങിയിട്ടെ പഠിക്കാൻ തുടങ്ങാൻ കഴിയൂ. ഈ സമയത്ത് സൂര്യനു താഴെയും മുകളിലും ഉള്ള എല്ലാ കാര്യങ്ങളെയും പറ്റി ചർച്ച തുടങ്ങും, ചിലപ്പോൾ ചർച്ച നീണ്ടു പോകും, പഠിക്കാൻ ഉള്ളവർ മെല്ലെ മുങ്ങും, എന്നാലും മിക്കവാറും എല്ലാവരും ഭാഗഭാക്കാകും, ചിലർ നല്ല കേൾവിക്കാര്, ചിലർ വാചാലര്. പഠിക്കാൻ തുടങ്ങിയാൽ പൂർണ നി:ശ്ശബ്ദതയായിരിക്കും.

മിക്കവാറും ദിവസം ചർച്ച നീണ്ടു പോകുന്നത് കണ്ടു ഞാൻ ഒരു സാമർത്ഥ്യം കാണിച്ചിരുന്നു, വിയര്പ്പു അടങ്ങിയാൽ ഞാൻ നേരെ ഉറങ്ങാൻ പോകും, മറ്റുള്ളവരോടു 11 മണിക്ക് വിളിക്കാൻ പറഞ്ഞിട്ടു. അപ്പോഴെത്തേക്കും വാചകമേള കഴിഞ്ഞിട്ടുണ്ടാകും പലരും ഉറക്കം തൂങ്ങുന്നും ഉണ്ടാവും. ഞാൻ ഉണർന്നു മുഖം കഴുകി അവരുടെ ഉറക്കത്തിന്റെ ആക്കം കൂടുന്നതിലുപരി എന്റെ ഉറക്കം മാറ്റാൻ കുറച്ചു സമയം അവരുടെ കൂടെ കൂടും. 11 -30 12 മണി ആയാൽ . മിക്കവാറും ഞാൻ ഒഴിച്ച് എല്ലാവരും ഉറങ്ങും, മൂന്നു മണി വരെ സുഖമായി പഠിക്കും, പൂർണ നിശ്ശ്:ബ്ദത, പഠിക്കാൻ വളരെ സുഖം. ഇതിനു വ്യത്യാസം പരീക്ഷാ സമയത്താണ്, എന്റെ സുഹൃത്തുക്കളിൽ ചിലർ സംശയം ചോദിച്ചു എന്റെ അടുത്തു കൂടും, പല വിഷയങ്ങളും അവർക്ക് മനസിലാകാത്ത ഭാഗം മനസിലാക്കാന്. മിക്കവാറും മുമ്പേ ഇതെല്ലം പഠിച്ചിരിക്കുമെന്നുള്ളത് കൊണ്ടു അവരെ പഠിപ്പിച്ചു ഞാൻ വിഷയം ഉറപ്പാക്കും, അങ്ങനെ ആണെന്ന് തോന്നുന്നു എനിക്ക് അദ്ധ്യാപനത്തിൽ താല്പര്യം ഉണ്ടായത്.

ഇതെപ്പറ്റി ഓർക്കാൻ അടുത്തൊരസരം ഉണ്ടായി. ടി കെ എമ്മിലെ അറുപതു കഴിഞ്ഞവർ ആദ്യമായി കോഴിക്കോട്ടു കൂടിയപ്പോൾ അല്പം ഉയരം കുറഞ്ഞ ഒരാൾ എന്റെ അരികിൽ വന്നു, “സാറിനു എന്നെ ഓർമ്മയുണ്ടോ, ഞാൻ ഹുസൈന്, നമ്മൾ ഒരേ ബാച്ച് ആണ്”, സാറേ വിളിച്ചതിനു അല്പം മുഷിഞ്ഞെങ്കിലും ഞാൻ അയാളെ ശ്രദ്ധിച്ചു. കാലത്തിന്റെ വികൃതികൾ എല്ലാവരിലും ഉണ്ടാക്കിയ മാറ്റങ്ങൾ പരസ്പരം തിരിച്ചറിയാൻ പോലും വയ്യാത്ത രീതിയിലാക്കിയിരിക്കുന്നു, എങ്കിലും ഞാൻ ഹുസയിനെ തിരിച്ചറിഞ്ഞു. അപ്പോൾ ആശാൻ പറയുന്നു : “ ഞാൻ തന്നെ സാറേ എന്ന് വിളിച്ചത് വെറുതെയല്ല

നിങ്ങൾ എന്നെ സഹായിച്ചത് കൊണ്ടാണ് ഞാൻ എഞ്ചിനീയറിംഗ് പരീക്ഷ പാസായത് " . കാര്യം എനിക്ക് മനസിലായില്ല " എനിക്ക് ഒരിക്കലും പാസാകാൻ കഴിയുമെന്നു വിശ്വാസമില്ലാത്ത രണ്ടു വിഷയങ്ങള്, താനാണ് എന്നെ പഠിപ്പിച്ചത്, അത് കൊണ്ടു മാത്രമാണ് ഞാൻ ഒരു എഞ്ചിനീയർ ആയതു " എന്ന്. അപ്പോൾ ഞാൻ അന്ന് ചെയ്ത ഒരു നിസ്സാരകാര്യം ചിലർക്കെങ്കിലും പ്രയോജനപ്പെട്ടു എന്ന് എന്നറിയുന്നതിൽ വളരെ സന്തോഷം, ഓരോ വർഷവും നൂറിലധികം കുട്ടികളെ പഠിപ്പിക്കുന്ന ഞാൻ അന്നത്തെ ഒരു കൂട്ടുകാരന് ചെയ്ത ചെറിയ സഹായം അദ്ദേഹം ഇന്നും ഓർമ്മിക്കുന്നു എന്നത് തന്നെ അതീവ ഹൃദ്യം. നമ്മൾ കാര്യമാക്കാതെ ചെയ്യുന്ന ചില കാര്യങ്ങൾ മറ്റുള്ളവർക്ക് നന്മ ഉണ്ടാക്കുന്നു എന്നത് തികച്ചും ചാരിതാർത്ഥ്യം ഉണ്ടാക്കുന്നു. ദൈവത്തിനു നന്ദി.

## 9

## വിദ്യാനന്ദൻ എന്ന മനുഷ്യൻ

ലോഡ്ജിൽ താമസിക്കുന്ന എന്നെപ്പോലെയുള്ള 'കരണ്ടി' കളുടെ ഭക്ഷണത്തെ പറ്റിയാണല്ലോ പറഞ്ഞു വരുന്നത്. കരണ്ടി എന്ന് പറഞ്ഞതു ഞങ്ങൾ എല്ലാവരും പഠിക്കാൻ വേണ്ടി (എലി കരണ്ടി തിന്നുന്നതുപോലെ) പുറത്തു താമസിക്കുന്നു എന്നതിനാൽ ഹോസ്റ്റലിൽ താമസിക്കുന്നവർ കളിയാക്കാൻ ഇട്ട പേരാണ് കരണ്ടി. ഏതായാലും സത്യം അത് മാത്രമായിരുന്നില്ല

വ്യക്തിപരമായി ഞാൻ കുറെയേറെ നാൾ ഭക്ഷണം കഴിച്ചിരുന്ന ഹോട്ടൽ നടത്തിയിരുന്ന വിദ്യാനന്ദനോടുള്ള കടപ്പാട് ഞാൻ മിലേനിയം സോവനീരിൽ എഴുതിയിരുന്നു. അത് വായിക്കാത്തവർക്ക് വേണ്ടി അല്പം കൂടി. വിദ്യാനന്ദന്റെ പ്രധാന ആകർഷണം അത്താഴക്കഞ്ഞി ആയിരുന്നു, പയറുതോരനും അച്ചാറും കൂട്ടി, തേങ്ങാ ചിരവിയിട്ട പൊടിയരിക്കഞ്ഞി. കൊടുക്കുന്ന ഭക്ഷണം വൃത്തിയായും രുചികരമായും കൊടുക്കുന്നതിൽ വളര ശ്രദ്ധാലു ആയിരുന്നു അയാള്. ഭാര്യയും അദ്ദേഹവും ചില സഹായികളും മാത്രം. വലിയ ലാഭമൊന്നും ഉണ്ടാക്കിയിട്ടില്ല കുട്ടികൾ ആരും ഇല്ലായിരുന്നു. വർഷങ്ങള്ക്ക് ശേഷം ഞാൻ കണ്ടപ്പോൾ ഹോട്ടൽ നിർത്തി ചെറിയ ഒരു മുറുക്കാൻ കട നടത്തി

വരുകയായിരുന്നു. പിന്നീടൊരിക്കൽ ചെന്നപ്പോള്, അദ്ദേഹം മരിച്ചു എന്നും അറിഞ്ഞു.

എന്റെ അനുഭവം. ഞാൻ വിദ്യാനന്ദന്റെ കടയിൽ നിന്ന് ചിലപ്പോൾ മൂന്നും നാലും മാസം പണം കൊടുക്കാതെയിരുന്നിട്ടുണ്ട്, മനപൂർവം അലെല്ലന്നു അയാൾക്കറിയാമായിരുന്നു, ചിലപ്പോൾ എന്റെ അടുത്തു വരും " സാർ ഒരു നൂറു രൂപ അത്യാവശ്യം ഉണ്ട് , നാളെ തിരിച്ചു തരാം , കടയിൽ സാധനം വാങ്ങാനാണ് " എന്ന് പറഞ്ഞു വരുമായിരുന്നു. ഞാൻ മുന്നൂറിലധികം രൂപ അയാൾക്ക് കൊടുക്കാനുള്ളപ്പോഴായിരുന്നു ഇതെന്നോർക്കുക. എന്റെ സ്കോളർഷിപ്പ് കിട്ടുമ്പോൾ ഞാൻ കണക്കു തീർത്തു പണം കൊടുത്തിരുന്നു.

എന്നാൽ ഞങ്ങളുടെ ലോഡ്ജിൽ താമസിച്ചിരുന്ന ഒരു വീരന്, അടൂരിൽ നിന്നും സാമ്പത്തികമായി മെച്ചപ്പെട്ട കുടുംബത്തിൽ നിന്ന് വന്നയാള്, എന്നെ പോലെ കടം വാങ്ങി മദ്ധ്യ വേനൽ അവധിക്കു സ്ഥലം വിട്ടു, ഒരു വാക്ക് പോലും പറയാതെ. പാവം വിദ്യാനന്ദൻ കോളേജിൽ ചെന്ന് അയാളുടെ വീട്ടു മേൽവിലാസം വാങ്ങി നേരെ അടൂരിനു തിരിച്ചു അവിടെ ചെന്നപ്പോൾ ശ്രീമാന്റെ അച്ഛൻ അറിയപ്പെടുന്ന ഒരു വൈദ്യശാല നടത്തുന്നയാൾ ആയിരുന്ന എന്നറിഞ്ഞു. അയാളെ കണ്ടു വിവരം പറഞ്ഞു, കിട്ടാനുള്ള പണത്തിന്റെ കണക്കും കൊടുത്തു. പണം കിട്ടിയാൽ ഉപകാരമായി എന്നറിയിച്ചു, വൈദ്യനെ. പക്ഷെ വൈദ്യൻ മകൻ കഴിച്ച ഭക്ഷണത്തിന്റെ പണം മകന്റെ കയ്യിൽ നിന്ന് വാങ്ങിക്കൊള്ളാൻ പറഞ്ഞു. അതുവരെ വിനയത്തോടെ മാന്യമായി പെരുമാറിയ വിദ്യാനന്ദന്റെ മട്ട് മാറി, പണം കിട്ടിയിലെല്ലിൽ ഞാൻ വൈദ്യശാലയുടെ മുമ്പിൽ കുത്തിയിരിക്കും, പണം കിട്ടുന്നത് വരെ എന്ന് ഭീഷണിപ്പെടുത്തി. പണം കിട്ടാതെ തിരിച്ചു പോകുന്ന പ്രശ്നം ഇലെല്ലന്നും പറഞ്ഞു. കാര്യം വശക്കേടാകുമെന്നു മനസിലായപ്പോൾ കക്ഷി പണം കൊടുത്തു ആളെ പറഞ്ഞു വിട്ടു, സമൂഹത്തിലെ മാന്യന്റെ മുഖം മൂടി ചീന്തപ്പെടുമെന്ന് ഉറപ്പായപ്പോള്. ഈ വിവരം വിദ്യാനന്ദൻ ഞങ്ങളോട് നേരിട്ട് പറഞ്ഞതല്ല, നാട്ടുകാരിൽ ഒരാളോടു പറഞ്ഞതിൽ നിന്നും ഞങ്ങൾ അറിഞ്ഞതാണ്, ഞങ്ങളോട് പറയാൻ പോലും അയാളുടെ മാന്യത അയാളെ അനുവദിച്ചില്ല

പൊതുവേ അന്ന് ഞങ്ങളുടെ ലോഡ്ജുകൾക്ക് ചുറ്റുപാടും താമസിച്ചിരുന്ന സാധാരണക്കാരുടെ വീടുകളിൽ പകൽ സമയം മുഴുവൻ ആണുങ്ങൾ മാത്രം ഉറങ്ങിയും മറ്റും സമയം കഴിയ്ക്കും, കാരണം മിക്കവാറും സ്ത്രീകൾ എല്ലാം കശുവണ്ടി ഫാക്ടറികളിൽ ( അണ്ടിയാപ്പീസ് എന്ന് നാട്ടുഭാഷ ) പുലർച്ച തന്നെ ജോലിക്ക് പോകും. താഴ്ന്ന ജാതിക്കാർ അണ്ടി തല്ലി പരിപ്പും തൊണ്ടും വേർതിരിക്കും, കുറച്ചു കൂടി ഉയർന്നവർ , അവ തരം തിരിക്കാനും പായ്ക്ക് ചെയ്യാനും മറ്റുമാണ് ജോലി ചെയ്തു കൊണ്ടിരുന്നത്. ജോലി കഴിഞ്ഞു അവർ തിരിച്ചു വരുമ്പോൾ 6 മണി ആകും, അവരുടെ കയ്യിൽ നിന്ന് കിട്ടുന്ന കൂലിയും വാങ്ങി കടയിൽ പോയി ഉപ്പും മുളകും അരിയും വാങ്ങി, കള്ള് കുടിച്ചു വീട്ടിൽ എത്തും. ചിലപ്പോൾ പെണ്ണുങ്ങളെ തല്ലുകയും ചെയ്യുമായിരുന്നു, പല വീടുകളിലും ഇത് പതിവായിരുന്നു. അങ്ങനെയുള്ള ഒരു സമൂഹത്തിൽ മാന്യമായ ഒരു തൊഴിൽ ( അന്ന ദാനം മഹാ ദാനം,, ഭക്ഷണം കൊടുക്കുന്നത് പുണ്യം തന്നെ ) ചെയ്തു ജീവിച്ച വിദ്യാനന്ദനെപോലും കളിപ്പിക്കാൻ അച്ഛനും മകനും തയാറായി എന്നത് തന്നെ എന്ത് കഷ്ടം.

കൊല്ലം കൊട്ടാരക്കര റോഡിന്റെ അരുകിൽ ചില ലോഡ്ജുകൾ ഉണ്ടായിരുന്നു, അതിൽ ഒന്നിന്റെ മറുവശത്ത് അധികം ദൂരെ അല്ലാതെ ഒരു കള്ള് ഷാപ്പും ഉണ്ടായിരുന്നു, ഇപ്പോൾ ഉള്ള പാലത്തിന്റെ അപ്രോച് റോഡ് തുടങ്ങുന്നയിടത്തു. ഈ ലോഡ്ജുകളിൽ ഒന്നിൽ താമസിച്ചിരുന്ന ഒരു സീനിയർ ഇടക്ക് ദാഹം മാറ്റാൻ ഷാപ്പിലേക്ക് കയറും എന്ന് ജനസംസാരം. ഒരിക്കൽ ഇയാളുടെ അച്ഛൻ ഇയാളെ കാണാൻ ലോഡ്ജിൽ വന്നു. കക്ഷി സ്ഥലത്തില്ല തൊട്ടടുത് ഒരു കള്ളുഷാപ്പ് കണ്ടു, എന്നാൽ അവൻ വരുന്നതിനു മുമ്പ് ദാഹം തീർക്കാം എന്ന് വിചാരിച്ചു അയാൾ ഷാപ്പിലേക്ക് കയറി. നമ്മുടെ കഥാനായകൻ മുൻ വാതിലിൽ കൂടി അച്ഛൻ വരുന്നത് കണ്ടു പിൻവാതിലിൽ കൂടി മെല്ലെ ഇറങ്ങി ലോഡ്ജിലേക്ക് പോയി. കുറച്ചു കഴിഞ്ഞു അച്ഛൻ ലോഡ്ജിലെത്തി കാര്യങ്ങൾ സംസാരിച്ചു. പോകാൻ നേരത്തു ഒരു ചോദ്യം " മകനെ നീ എന്തിനാ ഞാൻ ഷാപ്പിലേക്ക് കയറി വന്നപ്പോൾ പുറവാതിലിൽ കൂടി ഓടിയത് ഞാൻ നിന്റെ പറ്റിൽ (കണക്കിൽ ) കുടിക്കാൻ ആണെന്ന് കരുതിയോ ? എന്റെ കയ്യിൽ പണം ഉണ്ടായിരുന്നല്ലോ, പിന്നെന്തിനാ വെറുതെ ഓടിയത് ? " . എങ്ങനെയുണ്ട് ഈ അച്ഛനും മകനും. "അച്ഛൻ വിസ്കി കുടിച്ചാൽ എനിക്ക് ബിയറെങ്കിലും

ആയിക്കൂടെ" എന്ന് ചോദിക്കുന്ന ഇന്നത്തെ മക്കൾ അന്ന് വിരളം ആയിരുന്നു എന്നോര്മിച്ചാൽ നന്ന്.

10

**ഒരു പ്രായോഗിക പരീക്ഷയുടെ അനുഭവം**

അഞ്ചു വർഷ കോഴ്സിനു ആദ്യത്തെ രണ്ടു വര്ഷം എല്ലാ വിഷയവും കുറേശ്ശെ പഠിക്കണമായിരുന്നു, സിവില്, ഇലക്ട്രിക്കല്, മെക്കാനിക്കൽ എല്ലാം. ഒരാഴ്ച നീണ്ടു നിന്ന സർവേ ക്യാമ്പ് വരെ ഉണ്ടായിരുന്നു. കരിക്കോട് പഞ്ചായത്ത് മുഴുവൻ സർവേ ചെയ്തു കോൺറ്റൂർ മാപ്പുണ്ടാക്കുകയായിരുന്നു ഞങ്ങളുടെ ജോലി. വീടുകളിൽ കയറി പട്ടിയുടെ കടി കൊള്ളാതെ ഓടിയും ഇളനീർ (കരിക്ക്) ഇട്ടതിനു തല്ലു കൊള്ളാതെയും പെയ്ലിൻ ടേബിളും തൂക്കി ഞങ്ങൾ നടന്നു. വർക്ക് ഷാപ്പിൽ എല്ലാ പണിയും പഠിക്കണം, ആദ്യ വര്ഷം ആശാരിപ്പണി, മൂശാരി പണി ( ഫൌണ്ട്രി ) എന്നിവയും, രണ്ടാം വര്ഷം കൊലപ്പണി, ഫിറ്റിംഗ് എന്നിവയും ആയിരുന്നു. അല്പം മെഷീൻ ഷോപ്പും ഉണ്ടായിരുന്നു എന്ന് തോന്നുന്നു.

എനിക്ക് രണ്ടാം വര്ഷ പരീക്ഷയിൽ ഉണ്ടായ അല്പം വേദന ഉണ്ടാക്കിയ അനുഭവം ഇവിടെ രേഖപ്പെടുത്തട്ടെ. എന്റെ സഹോദരിയുടെ വിവാഹം ഏപ്രിൽ അവസാനം ആയിരുന്നു. പരീക്ഷ അടുത്തതുകൊണ്ട് തലേ ദിവസത്തെ ബോട്ടിൽ കയറി വീട്ടിൽ എത്തി. എന്നാൽ പോയ വഴി ഒരു ബന്ധു വീട്ടിൽ ഏതാനും മണിക്കൂർ കഴിച്ചു. അവിടെ ആർക്കോ ചിക്കൻ പോക്സ് ഉണ്ടായിരുന്നു, ഈ വിവരം അറിയാതെയാണ് അവിടെ കയറിയത് . കല്യാണം കഴിഞ്ഞു തിരിച്ചു വന്നപ്പോൾ തിയറി പരീക്ഷയ്ക്ക് സമയം ആയി. എല്ലാം ഒരു വിധം നന്നായി എഴുതി. അവസാനത്തെ പരീക്ഷ സർവേ തിയറി ആണ്. തലേ ദിവസം മുതൽ കലശലായ തലവേദന തുടങ്ങി. ഏതായാലും ഒരു വിധം പരീക്ഷ എഴുതി ലോഡ്ജിൽ വന്നു. ഷർട്ടു ഊരിയപ്പോൾ ഒരു കൂട്ടുകാരൻ പറഞ്ഞു എടാ നിന്റെ പുറത്തു കുരുക്കൾ ഉണ്ട്, എളുപ്പം വീട്ടിൽ പൊക്കോ, ബന്ധു വീട്ടിൽ നിന്നും കിട്ടിയ ചിക്കന്റെ മുട്ട പുറത്തു വിരിഞ്ഞു

തുടങ്ങിയിരുന്നു,. രാത്രി ബോട്ടിന് വീട്ടിലേക്കു പോന്നു. അന്ന് ചിക്കൻ പോക്സ് വന്നാൽ മസൂരി പോലെ തന്നെ വളരെ കർശനമായ നിയന്ത്രണമാണ്, ഭക്ഷണം വളരെ ലളിതം, ഉപ്പും എണ്ണയും പാടില്ല ഒരേ മുറിയിൽ ഒറ്റയ്ക്കിരിക്കണം, വായിക്കാൻ പോലും പാടില്ല അങ്ങനെ പതിനാലു ദിവസം വീട്ടു തടങ്കലിൽ കഴിഞ്ഞു കുളിച്ചു പിറ്റേ ദിവസം തന്നെ കൊലജ്ജേക്ക് തിരിച്ചു, പ്രായോഗിക പരീക്ഷകൾ തുടങ്ങിയിരുന്നു, അത് പരമാവധി മാറ്റി അവസാനത്തെ ദിവസത്തേക്ക് ആക്കാൻ അദ്ധ്യാപകർ സഹായിച്ചു.

ആദ്യം സർവേ ആണ്, നല്ലപൊരിഞ്ഞ വെയിലത്ത് നിന്നാണ് സർവേ . ഒരാൾ ചെയ്താൽ മാത്രം പോരാ മറ്റൊരാളെ സഹായിക്കുകയും വേണം. ചിക്കൻ പോക്സ് കഴിഞ്ഞു കുളിച്ചു വെയിൽ കൊണ്ടാൽ വീണ്ടും വരുമേന്നാരോ ഭയപ്പെടുത്തി, നല്ലക്ഷീണവും ഉണ്ട്. ഒരു കൂട്ടുകാരനെ കൂട്ടി ഇന്റെർണൽ പരീക്ഷകനായ സാറിന്റെ അടുത്തു ചെന്ന് എന്നെ സഹായി ജോലിയിൽ ന്നിന്നൊഴിവാക്കാൻ അപേക്ഷിച്ചു. അദ്ദേഹം തിരുവനന്തപുരത്ത് നിന്ന് വന്ന ജോണ് എന്ന എക്സ്റെർനൽ പരീക്ഷകന്റെ അനുമതി തേടി. അല്പം മൂലക്കുരുവിന്റെ അസുഖം ഉള്ള അദ്ദേഹം പറഞ്ഞു "പറ്റത്തില്ല നീ തന്നെ സഹായി ആയി ചെയ്യാതെ പറ്റില്ല"

അങ്ങനെ രണ്ടു ദിവസം വെയിൽ കൊണ്ടു വാടി മൂന്നാം ദിവസം വർക്ക് ഷാപ്പിൽ എത്തി. കൊലപ്പണി കിട്ടല്ലേ എന്ന് പ്രാർഥിച്ചു, അത് തന്നെ കിട്ടി. ചതുരത്തലയുള്ള ബോൾട്ടുണ്ടാക്കണം, വലിയ കൂടം എടുത്തു ആദ്യത്തെ ഒരു മണിക്കൂർ ചെയ്തു, ബോൾട്ടിന്റെ വാല് മാത്രം ആയി, തല ഉണ്ടാക്കാൻ കഴിയുന്നില്ല കൂടം ഉയർത്താൻ കഴിയുന്നില്ല തളർന്നു പോയി. ചില കൂട്ടുകാർക്ക് ഫൌണ്ട്രിയിലെ മണ്ണിൽ പൂഴ്ത്തി വച്ച ഫിനിഷ് ചെയ്ത മോഡൽ തയാറാണ്, പക്ഷെ അന്നും ഇന്നും അത്ര സ്മാർറ്റ് അല്ലാത്ത ഞാൻ അത്തരം ' 'തരികിട' ചെയ്യാറില്ല.ആയതു പോലെ മോഡൽ കൊടുത്തു, ഒറ്റ നോട്ടത്തിൽ അത് ബോൾട്ട് ആണെന്ന് എഴുതി വയ്ക്കണം , അങ്ങനെ.

പരീക്ഷയ്ക്ക് തോൽക്കുമെന്നുറപ്പായി, ആരോ പറഞ്ഞു സെഷനൽ മാർക്കും എനിക്ക് കുറവാണെന്ന്, ഒരു പരീക്ഷ തോറ്റാൽ പ്രമോഷൻ കിട്ടുമെങ്കിലും സ്കോളർഷിപ്പ് പോകുമെന്നുറപ്പാണ്. ആകെ വിഷമിച്ചു. പരീക്ഷ തീരുമ്പോൾ ഇന്റെർണൽ പരീക്ഷകനെ കണ്ട് ഞാൻ ജയിച്ചോ എന്നറിയണം, അതിനു

കാത്തിരുന്നു വരക് ഷോപ്പിന്റെ മുമ്പില്. ഗഫൂർ സാർ ആയിരുന്നു പരീക്ഷകൻ ,ഞാൻ കാത്തു നില്കുന്നത് കണ്ടു സാർ ചോദിച്ചു "എന്താടാ " . ഞാൻ വിവരം പറഞ്ഞു "ഇന്നത്തെ പരീക്ഷയിൽ ആരെങ്കിലും തോറ്റിട്ടുണ്ടോ എന്നറിയണം. ഉണ്ടെങ്കിൽ ഞാനായിരിക്കും എന്നുറപ്പാണ്". സാർ ആദ്യം വഴക്ക് പറഞ്ഞെങ്കിലും എന്റെ ദയനീയ ഭാവം കണ്ടു അകത്തുപോയി നോക്കി, ആരും തോറ്റിട്ടില്ല എന്ന് പറഞ്ഞു. സമാധാനമായി, വീട്ടിലേക്കു പോന്നു. എന്റെ പഠന കാലത്ത് ആദ്യത്തെയും അവസാനത്തെയും തോൽവി ഭയം അതായിരുന്നു.

11

## അല്പം കാര്യം – ബ്രാഞ്ച് തിരഞ്ഞെടുക്കൽ

അഞ്ചു വർഷ കോഴ്സിൽ ആദ്യത്തെ രണ്ടു വര്ഷം എല്ലാവര്ക്കും പൊതുവായ സിലബസ് ആയിരുന്നല്ലോ, രണ്ടാം വര്ഷം പരീക്ഷയുടെ ഫലം വന്നു കഴിഞ്ഞാണ് ബ്രാഞ്ച് തിരിയുക, ഫലം വരുന്നതിനു മുമ്പുതന്നെ അവരവർ ഏതു ബ്രാഞ്ച് വേണമെന്നതിനുള്ള മുന്ഗണനാ ക്രമം എഴുതി അറിയിക്കണം, രണ്ടാം വർഷപരീക്ഷയ്ക്ക് കിട്ടുന്ന മാർക്കനുസരിച്ചാണ് ബ്രാഞ്ച് കിട്ടുക, ഇന്നത്തെപ്പോലെ ഇന്ന ബ്രാഞ്ച് വേണമെന്ന വാശിയും അന്നില്ലായിരുന്നു, പാസാകുന്ന എല്ലാവര്ക്കും ജോലി ഉറപ്പായിരുന്നത് കൊണ്ടു. ഇപ്പോൾ ജോലി സാദ്ധ്യത നോക്കിയാണല്ലോ പ്രവേശനം നേടുമ്പോൾ തന്നെ ബ്രാഞ്ച് തീരുമാനിക്കുന്നത്. ആദ്യം ചേരുന്ന ബ്രാഞ്ചിൽ നിന്ന് മറ്റു ബ്രാഞ്ചിലേക്ക് മാറാൻ ചില സ്ഥാപനങ്ങളിൽ മാത്രം പരിമിതമായി മെറിറ്റ് അനുസരിച്ച് മാത്രം അവസരം കിട്ടും( എൻ ഐ ടി യിലെ പോലെ, ഒരു ബ്രാഞ്ചിൽ നിന്നോ ബ്രാഞ്ചിലെക്കോ അഞ്ചു ശതമാനത്തിലധികം ആവാതെ ) ആദ്യ വർഷം തന്നെ. എന്റെ ബാച്ചിൽ ഒന്നാം വര്ഷവും രണ്ടാം വർഷവും ആറുപേർക്കു ഒന്നാം ക്ളാസ് കിട്ടിയിരുന്നു, ഒന്നാം വർഷം ഞാൻ അതിൽ മൂന്നാമതോ നാലാമതോ ആയിരുന്നു, രണ്ടാം വര്ഷം ഞാൻ കോളേജിൽ ഒന്നാമതായി, അന്ന് എല്ലാവര്ക്കും വേണ്ട ബ്രാഞ്ച് മെക്കാനിക്കൽ ആണ്, ഈ ആറുപേരിൽ ഞാനൊഴിച്ച് എല്ലാവരും മെക്കാനിക്കൽ എടുത്തു, ഞാൻ മാത്രം ഇലക്ട്രിക്കൽ ബ്രാഞ്ചും, എന്റെ അദ്ധ്യാപകർ തന്നെ ചിലർ ചോദിച്ചു, താൻ എന്ത് വിഡ്ഢിത്വം ആണ് കാണിക്കുന്നതെന്ന്, പക്ഷെ ഞാൻ എന്റെ തീരുമാനത്തിൽ ഉറച്ചു നിന്നു. എന്റെ അച്ഛനോ ജ്യെഷ്ടനോ ഇന്ന ബ്രാഞ്ചാണ് നലത്ല് എന്ന് പറഞ്ഞു തരാനുള്ള

അറിവും ഇല്ലായിരുന്നു, അധികം വായിക്കേണ്ടി വരില്ല പിന്നെ എന്റെ ദൌർബല്യം ആയ ഡ്രായിംഗ് ഇലക്ട്രിക്കൽ ബ്രാഞ്ചിൽ കുറവായിരുന്നു എന്നതും ആവാം കാരണങ്ങള്. അന്നും ഇന്നും ഞാൻ ആ തീരുമാനത്തിൽ പശ്ചാത്തപിക്കേണ്ടി വന്നില്ല.സ്വയം തിരഞ്ഞെടുത്ത ബ്രാഞ്ച് ആയതു കൊണ്ടു മൂന്നാം വർഷ പരീക്ഷയിൽ യൂണിവെര്സിറ്റിയില് തന്നെ ഒന്നാമത്തെ മാർക്ക് വാങ്ങി ഡിസ്ടിന്ക്ഷനോടെ ഞാൻ ജയിക്കുകയും ചെയ്തു.

അന്ന് എഞ്ചിനീയറിംഗ് ഒന്നാം വർഷ പരീക്ഷ പാസാകാൻ മൂന്നു ചാൻസ് മാത്രമേ കിട്ടൂ. മൂന്നു അവസരം കിട്ടിയിട്ടും എല്ലാ വിഷയവും പാസാകാത്തവർ എഞ്ചിനീയറിംഗ് പഠനത്തോടു തന്നെ വിട പറയേണ്ടി വരുമായിരുന്നു. ഞങ്ങളുടെ ബാച്ചിൽ നമ്മുടെ സ്ഥാപകന്റെ ( തങ്ങൾ കുഞ്ഞു മുസലിയാരുടെ) ഒരടുത്ത ബന്ധു ഉണ്ടായിരുന്നു, അദ്ദേഹം ഒന്നാം വര്ഷം പൂർത്തിയാക്കാനാവാതെ നിറുത്തി പോയി, ആര്ട്ട്സ് കോളേജിൽ കൊമേര്സ് പഠിച്ചു വളരെ നല്ലനിലയിലെത്തി. എഞ്ചിനീയരാകാതെ തന്നെ. അന്നും ഇന്നും നമ്മുടെ പ്രൊഫഷണൽ കോളേജുകളിൽ പ്രവേശനത്തിന് കുട്ടികളുടെ താല്പര്യം അഥവാ അഭിരുചിക്ക് (aptitude) യാതൊരു പരിഗണനയും കൊടുക്കാറില്ലല്ലോ, ഞാൻ പഠിപ്പിച്ച കുട്ടികളിൽ പലരും പഠിത്തത്തിൽ പിന്നോക്കമായവരോടു എന്ത് കൊണ്ടാണിങ്ങനെ എന്ന് ചോദിക്കുമ്പോൾ അവർ പറയുന്ന കാര്യം " സാർ എനിക്ക് സാഹിത്യം അലെങ്കിൽ ഫാഷൻ ഡിസൈൻ പഠിക്കണമെന്നായിരുന്നു, അച്ഛൻ നിർബന്ധിച്ചാണ് എഞ്ചിനീയരിങ്ങിനു ചേര്ന്നതെന്നാണ്" ഇന്നത്തെ കുട്ടികൾക്ക് അന്ന് നമുക്കുണ്ടായിരുന്നതിനേക്കാൾ കൂടുതൽ കാര്യങ്ങൾ അറിയാം, അവർക്ക് താല്പര്യം ഉള്ള വിഷയങ്ങൾ ഏതെന്നവർക്കറിയാം എന്തുകൊണ്ട് അവരെ അത് തന്നെ പഠിക്കാൻ അവസരം ഉണ്ടാക്കി ക്കൊടുക്കുന്നില്ല.എന്തിനു ഇവരുടെ ഭാവി, താല്പര്യം ഇല്ലാത്ത വിഷയം പഠിക്കാൻ നിർബന്ധിച്ചു നശിപ്പിക്കുന്നു. ചിന്തിക്കേണ്ടതാണ്, പ്രത്യേകിച്ചും നമ്മുടെ എഞ്ചിനീയറിംഗ് വിദ്യാഭ്യാസത്തിന്റെ ഗുണനിലവാരം ശോചനീയമാം വണ്ണം തകർന്നിരിക്കുന്ന ഈ കാലഘട്ടത്തില്.

ടി കെ എമ്മിൽ അന്ന് നിലവിലിരുന്ന മറ്റൊരു നല്ലസമ്പ്രദായം ആയിരുന്നു Advisory system. ഒരു ക്ളാസിലെ 15-20 കുട്ടികൾ വീതം ഒരു Advisor ന്റെ കീഴിൽ ഉണ്ടാവും, ക്ലാസിനു മുഴുവൻ കൂടി ഒരു Senior Advisor ഉണ്ടാവും. എല്ലാ

കുട്ടികളുടെയും വിവരങ്ങൾ Advisor ഒരു ഫയലിൽ സൂക്ഷിച്ചു വയ്ക്കുന്നു. വ്യക്തിപരമായതും അക്കാഡെമിക് ആയതും എല്ലാം. ഒരു കുട്ടിയ്ക്ക് ഉണ്ടാവുന്ന ഏതു തരം പ്രശ്നങ്ങൾക്കും Advisor ന്റെ സഹായത്തിനു സമീപിക്കാം, സാമ്പത്തികം ഉൾപെടെ. ശരിക്കും ഒരു രക്ഷകര്ത്താവിന്റെ പോലെ അവരിൽ പലരും തന്റെ കുട്ടികളെ സഹായിച്ചിരുന്നു. ബ്രാഞ്ച് തിരഞ്ഞെടുക്കുന്ന മൂന്നാം വര്ഷം തുടക്കത്തിൽ ഉള്ള Advisor ഉം, Senior Advisor ഉം, കോഴ്സ് തീരുന്നത് വരെ തുടരും, അത് കൊണ്ടു കുട്ടികളും ഇവരുമായി വളരെ നല്ലബന്ധം നിലവിൽ വന്നിരുന്നു, ഏതെങ്കിലും വികൃതി കാണിച്ചു ശിക്ഷ കിട്ടിയാലും വിവരങ്ങൾ ഫയലിൽ ഉണ്ടാവും. ഈ സമ്പ്രദായം കൊണ്ടു, കുട്ടികളും സാറന്മാരും തമ്മിൽ വളരെ നല്ലപരസ്പര ബന്ധം പുലർത്താൻ കഴിഞ്ഞിരുന്നു. ഞാൻ പൊതുവേ ഒരു 'നല്ലകുട്ടി' ആയിരുന്നത് കൊണ്ടു, എനിക്ക് ഉണ്ടായിരുന്ന പ്രശ്നങ്ങൾ സാമ്പത്തികം മാത്രം ആയിരുന്നു, ഒരിക്കൽ ഒഴികെ, ഒരു ഏപ്രിൽ ഫൂൾ കളി ഒഴിച്ച്. ഞാൻ ഉൾപെട്ട ബാച്ചിന്റെ Senior Advisor മധു സൂധനൻ സാറും ( ഈയിടെ സാർ ദിവംഗതനായി- സംഗീത സംവിധായകൻ എം ജയചന്ദ്രന്റെ പിതാവ് ) Advisor ജെ സുധാകരൻ നായർ സാറും ആയിരുന്നു. രണ്ടു പേരും എന്നെ വളരെയധികം സഹായിച്ചിട്ടുണ്ട്. അത്യാവശ്യം ഫീസ് അടയ്ക്കാനും ടൂറിനു പോകാനും മറ്റും പണം കോളേജിൽ നിന്ന് അഡ്വാൻസ് ആയി തരും, വർഷാവസാനം സ്കോളർഷിപ്പ് കിട്ടുമ്പോൾ അതിൽ തട്ടിക്കഴിച്ചു ബാക്കി തരും. എസ് എസ് എൽസി യ്ക്ക് കഷ്ടിച്ച് 130 ആം റാങ്ക് വാങ്ങി ആ വർഷത്തെ നാഷണൽ മെറിറ്റ് സ്കോളർ ലിസ്റ്റിൽ കടന്നു കൂടിയ ഞാൻ നാഷണൽ മെറിറ്റ് സ്കോളർഷിപ്പ് തുക മാർച്ചിൽ മാത്രമേ കിട്ടുകയുള്ളൂ എന്നുറപ്പുള്ളത് കൊണ്ടു മാസാമാസം കിട്ടുമെന്ന് ആരോ പറഞ്ഞ മെറിറ്റ് കം മീൻസ് ( കുടുംബ വരുമാനം കുറഞ്ഞവർക്ക് മാത്രം ലഭിക്കുകയുള്ളൂ) സ്കോളർഷിപ്പ് മതിയെന്ന് വച്ചെങ്കിലും പണം കിട്ടുന്നത് സാമ്പത്തിക വർഷത്തിന്റെ അവസാനം മാത്രം ആയിരുന്നു. എന്നാലും മാസം 110 രൂപാ അന്നത്തെ കാലത്ത് മോശമല്ലാത്ത തുക ആയിരുന്നു.

ഇപ്പോഴും ചില കോളേജുകളിൽ ഇത്തരം സമ്പ്രദായം അഥവാ ട്യൂട്ടോരിയൽ സമ്പ്രദായം നിലവിൽ ഉണ്ടെന്നു കേൾക്കുന്നു, പക്ഷെ അന്നത്തെപ്പോലെ ഇന്ന് അത് ഫലപ്രദം ആകുന്നുണ്ടോ എന്ന് സംശയമാണ്, ഇതിൽ ഉൾപെട്ട

അദ്ധ്യാപകരുടെ ഉദാസീനതയും കുട്ടികളുടെ നിസ്സഹകരണവും ഇതിനു കാരണം ആവാം.

12

## സുഹൃത്തിന്റെ വീട്ടിലെ താമസം

രണ്ടാം വര്ഷം ഞങ്ങൾക്ക് ഞങ്ങളുടെ ഒരു സഹപാഠിയുടെ വീട്ടിലെ ഒരു കെട്ടിടത്തിൽ താമസിക്കാനവസരം കിട്ടി. വലിയ ഒരു വീടും വളപ്പും. പ്രധാന കെട്ടിടത്തിന്റെ തൊട്ടടുത്തുള്ള ഒരു ചെറിയ കെട്ടിടം. മൂന്നു മുറിയുള്ളത് ഞങ്ങൾക്ക് വാടകയ്ക്ക് തന്നു. അയാളുടെ മുത്തച്ഛനും ചെറിയമ്മയും ഭർത്താവും അവരുടെ നാല് വയസ്സ മുള്ള കുട്ടിയും മാത്രമാണ് അന്തേവാസികള്. മുത്തച്ഛൻ പട്ടാളത്തിൽ നിന്ന് പിരിഞ്ഞതാണെന്ന് തോന്നുന്നു, ഒരു കേണൽ മീശയും കടുപ്പിച്ച നോട്ടവും. ചെറിയമ്മ സുന്ദരി ഒരു കുട്ടിയുടെ അമ്മയാണെന്ന് തോന്നുകയില്ല അത്ര ചെറുപ്രായം. ഭർത്താവ് ഒരു മൈഗുണൻ വടക്കൻ പാട്ടടിസ്ഥാനമായി പിടിച്ച സിനിമയിൽ നട്ടെലില്ലാത്ത കഥാപാത്രമായി അഭിനയിക്കുന്ന ഗോവിന്ദൻകുട്ടിയുടെ രൂപ സാദൃശ്യം ഉള്ള ഒരാള്. ഞങ്ങൾ ജീവിതവും ചുറ്റുപാടും ഉള്ള സൗന്ദര്യവും ആസ്വദിച്ചു തന്നെ അവിടെ കൂടി. മുത്തച്ഛൻ ഞങ്ങളോട് മാസാമാസം വാടക വാങ്ങാൻ മാത്രമേ അടുത്ത് വരുമായിരുന്നുള്ളൂ.

മകളുടെ മകൻ ഞങ്ങളുടെ കൂടെ പഠിക്കുന്നു. അയാളുടെ അച്ഛൻ മലബാറിൽ എവിടെയോ ജഡ്ജി ആയിരുന്നു എന്നു പറഞ്ഞുകേട്ടു. അയാൾക്ക് അച്ഛനുമായി മാസാമാസം കിട്ടുന്ന പണത്തിന്റെ മാത്രം ബന്ധമേ ഉള്ളൂ എന്ന് ചിലപ്പോൾ തോന്നും. ആൾ വളരെ നല്ല ചിത്രകാരനായിരുന്നു. ഡ്രായിംഗ് വളരെ നല്ല രീതിയിൽ വരയ്ക്കും, കൂടുകാർക്കൊക്കെ ഗ്ലാസ് പ്രിന്റെടുക്കാൻ സഹായിക്കും. ക്ലാസിൽ ചെയ്യേണ്ട ഡ്രായിംഗ് അല്ലാത്ത അസൈമ്മേന്ടു കോപ്പിയെടുക്കുന്നതിൽ വിദഗ്ധന്. ഞാൻ ചെയ്ത അസെയിന്മേന്റ്റ് വൃത്തിയായി കോപ്പിയടിച്ചു കളർ പെൻസിൽ കൊണ്ടു ബോർഡറൊക്കെ വരച്ചു

അയാൾ പത്തിൽ പത്തു മാർക്ക് വാങ്ങുമ്പോൾ നേരെ ചൊവ്വേ ചെയ്ത എനിക്കു ഒമ്പത് മാർക്ക് മാത്രം. എന്റെ അസൈയിന്മേന്റിൽ വെട്ടും തിരുത്തും ഉണ്ടാവും, അയാളുടെതു  ക്ലീൻ ക്ലീന്. ഭംഗിയും വൃത്തിയും അയാളുടെ കോപ്പിയിൽ ഉള്ളത്ര എന്റെതിൽ കാണുകയില്ലല്ലോ

ഞങ്ങളുടെ കെട്ടിടത്തിൽ ഒരു പഴയ റേഡിയോ ഉണ്ടായിരുന്നു. മുത്തച്ഛൻ എന്തുകൊണ്ടോ അത് അവിടെ തന്നെ വെച്ചിരുന്നു. അതിൽ  ശ്രീലങ്കൻ ദൂരവാണിയിൽ നിന്നോ വിവിധ്ഭാരതിയിൽ നിന്നോ ഉള്ള ഹിന്ദി സിനിമാ ഗാനങ്ങൾ രാത്രി വൈകും വരെ കേൾക്കുമായിരുന്നു. പഠിക്കുമ്പോൾ പോലും. പാട്ടുകേട്ടുകൊണ്ടു ഗഹനമായ പാഠങ്ങൾ പോലും  പഠിക്കാനുള്ള ശീലം അങ്ങനെ ഉണ്ടായി.  ചെറിയമ്മയുടെ മകൻ വല്ലപ്പോഴും മാത്രം ഞങ്ങളുടെ അടുത്ത് വരും. ഒരു പാവം പയ്യന്.  ചെറിയമ്മയെ  അപൂർവ്വം മാത്രമേ  പുറത്തു കാണാൻ കിട്ടുമായിരുന്നുള്ളൂ.  നാല് ചോരത്തിളപ്പുള്ള പഞ്ചാരക്കുട്ടന്മാർ അവിടെ താമസിക്കുന്നത് കൊണ്ടാവാം.  അതോ മുത്തച്ഛനെ ഭയന്നാണോ അറിയില്ല. ഭർത്താവു ഞങ്ങളുമായി  ചങ്ങാത്തം കൂടാൻ വരാറില്ല.ഏതായാലും വീട്ടിലെ താമസവും സുഹൃത്തിന്റെ കോപ്പിയടിയും ഒരു വര്ഷം കൊണ്ടവസാനിച്ചു. അടുത്ത വര്ഷം വേറെ ലോഡ്ജന്വേഷിച്ചു  ഞങ്ങൾ താമസം മാറ്റി..

## 13

## മാതൃകാ അദ്ധ്യാപകർ - മധു സാർ

അന്നും ഇന്നും കുട്ടികളുടെ നല്ല ഒരു വിനോദം  അവരുടെ അദ്ധ്യാപകരെ അനുകരിച്ചും  കളിയാക്കിയും രസിക്കുക എന്നതാണല്ലോ. ഞങ്ങളും ഇക്കാര്യത്തിൽ  പിന്നോക്കം ആയിരുന്നില്ല. നാൽപതു  വർഷത്തിലധികം ഈ ജോലിയിൽ ഇരുന്ന എന്റെയും സ്വഭാവ വൈകൃതങ്ങൾ  വിവരിച്ചു  എന്റെ വിദ്യാർഥികളും  ചിരിച്ചിട്ടുണ്ടാവാം, ഇന്നും ചിലപ്പോഴെങ്കിലും ചിരിക്കുന്നും ഉണ്ടാവാം. ടി കെ എമ്മിലെ  പഴയ ചില  അദ്ധ്യാപകരെപ്പറ്റിയുള്ള  ഓർമ്മകൾ പങ്കുവെക്കാം.

ജി ജോർജു സാറിന്റെ  'ക്രൂര കൃത്യങ്ങള്'  മുമ്പ് പറഞ്ഞുവല്ലോ. സാറിന്റെ കൂടെ കലാപരിപാടികൾ സംഘടിപ്പിക്കുന്നതിനു സ്ഥിരമായി കൂടെ ഉണ്ടായിരുന്ന

ആളാണ്   ജി മധുസൂധനൻ നായർ ( ജി എം എൻ ) സാര്.  മധു സാർ ഇലക്ട്രിസിറ്റി ബോർഡിൽ നിന്നു  അവധിയെടുത്തു  പഠിപ്പിക്കാൻ വന്നതാണ്. എന്റെ മാതൃകാ അദ്ധ്യാപകരിൽ  ഒരാളായ  സാറിന്റെ  ക്ലാസിനെപ്പറ്റി  ഞാൻ സോവനീരിൽ എഴുതിയിരുന്നു.  അന്ന് സാർ പഠിപ്പിച്ച  വിഷയങ്ങളിൽ  ഇന്നും എനിക്ക് സംശയങ്ങൾ ഉണ്ടായിട്ടില്ല.വൈദ്യുതിയുടെ  ഉത്പാദനം  സംരക്ഷണം എന്ന  വിഷയം   ആണ്  അന്ന്  സാർ  ഞങ്ങളെ   പഠിപ്പിച്ചിരുന്നത്. 'അഞ്ജനകണ്ണെഴുതി'  എന്ന തച്ചോളി ഒതേനനിലെ പാട്ടും മൂളിക്കൊണ്ടാണ് സാർ ക്ലാസ്സിലേക്ക് വരുന്നത്. ഇടയ്ക്ക് മൂക്കിൽ പൊടി വലിക്കുന്നത് സാറിന്റെ ഒരു ശീലമായിരുന്നു.  ആദ്യം ഒരു പതിനഞ്ചു മിനുട്ട് ക്ലാസ് എടുക്കും. സാർ ക്ലാസ്സെടുക്കുമ്പോൾ  നോട്ടെഴുതാൻ പാടില്ല.പൂർണമായി ക്ലാസ്സിൽ പറയുന്നത് മാത്രം  ശ്രദ്ധിച്ചു കൊള്ളണം . പതിനഞ്ചു മിനുട്ട് കഴിഞ്ഞു  ' ഇനി നിങ്ങൾ മനസ്സിലാക്കിയത്  സ്വയം എഴുതുക  എന്ന് പറഞ്ഞു  പുറത്തു പോയി  ഒരു പ്രാവശ്യം കൂടി  പൊടി വലിച്ചു   ഷർട്ടിന്റെ  പോക്കെറ്റിന്റെ പുറത്തു തുടച്ചുകൊണ്ട്  വീണ്ടും ക്ലാസ്സിലേക്ക് വരും. സർക്യൂട്ട് ബ്രേക്കറിന്റെ പ്രവർത്തന തത്വം  പോലെയുള്ള ഗഹനമായ  വിഷയം  ആണെങ്കിലും  സാറിന്റെ വിശദീകരണം  ഇന്നും കാതിൽ മുഴങ്ങുന്നു.

കോളേജിലെ വാർഷിക  കലാപരിപാടി ജോർജു സാറും മധുസാറും കൂടിയാണ് സംവിധാനം ചെയ്തിരുന്നത്  ഓരോ  ഐറ്റത്തിനും  കൃത്യമായ  സമയം പ്രഖ്യാപിക്കും. അതിൽ നിന്ന് ഒരു മിനുട്ട് പോലും  കുറയുകയോ കൂടുകയോ ഇല്ല. ടി കെ എമ്മിലെ  ആദ്യ ബാച്ച്  പെങ്കുട്ടികളെക്കൊണ്ടു  ചെമ്മീനിലെ "പെണ്ണാളെ  പെണ്ണാളെ"  എന്ന  സംഘഗാനം   സാർ  നന്നായി ഓര്ക്കെസ്ട്രായോടൊപ്പം  പാടിപ്പിച്ചതോർമ്മ വരുന്നു.

അവസാന വര്ഷം  എല്ലാവരും  സ്റ്റേജിൽ കയറുന്ന  പതിവുണ്ടായിരുന്നു ടികെ എമ്മിൽ .  ഞാനും സുഹൃത്തുക്കളും കൂടി മലയാളഭാഷയിൽ  എഞ്ചിനീയറിംഗ് പഠിപ്പിച്ചാൽ  എങ്ങനെയിരിക്കും എന്ന്ഹാസ്യ രൂപത്തിൽ  അവതരിപ്പിച്ചു. എച് കോട്ടൻ  കോത്താണ്ടനായും സ്വിച്ചിനെ  വൈദ്യുത ഗമനാഗമന യന്ത്രമാക്കിയും മറ്റും  പരിഭാഷപ്പെടുത്തി. മധു സാറിന്റെ  ക്ലാസ് ഞാൻ അനുകരിച്ചു , പൊടി വലിയും മറ്റും. അത് ഞാൻ അഭിനയിച്ചപ്പോൾ സാർ പല പ്രാവശ്യം  എന്നെ

കറക്ട് ചെയ്തു. പരിപാടി വിജയം ആയതിനു പ്രധാന കാരണം സാറിന്റെ സംവിധാനം തന്നെ ആയിരുന്നു.

## 14

## മധുസാർ വ്യക്തിപരമായ ഓർമ്മകൾ

എന്റെ ജീവിതത്തിൽ മധു സാർ പല വഴിത്തിരിവിനും കാരണക്കാരനായിട്ടുണ്ട്. ഞാൻ എഞ്ചിനീയറിംഗ് പരീക്ഷ പാസായി പ്രോവിഷണൽ സെര്ട്ടിഫിക്കറ്റ് വാങ്ങാൻ തിരുവനന്തപുരത്ത് എത്തി . തിരുവനന്തപുരം എഞ്ചിനീയരിംഗ് കോളേജിൽ താൽകാലിക നിയമനം കിട്ടുമോ എന്ന് ശ്രമിക്കാനും ജ്യേഷ്ടൻ ഉപദേശിച്ചു. ഐ എ എസിനോ ഐ ആർ എസ് ഇ ക്കൊ തയ്യാറെടുക്കാൻ തിരുവനന്തപുരം പോലെ നല്ലസ്ഥലം ഇല്ലഎന്നുള്ളത് കൊണ്ടു. ഞാൻ മാധവരായർ പ്രതിമയ്ക്ക് അടുത്തുള്ള ഒരു ചെറിയ ലോഡ്ജിൽ മുറിയെടുത്തു., സർട്ടിഫിക്കറ്റ് കിട്ടാൻ താമസം ആയതുകൊണ്ട് ഒരു ദിവസം വൈകുന്നേരം റോഡരികിൽ വായി നോക്കി നിൽകുമ്പോൾ മധു സാർ കാറിൽ അതിലെ വന്നു. സാർ അവധി കഴിഞ്ഞു തിരിച്ചു ഇലക്ട്രിസിറ്റി ബോർഡിൽ ചേർന്നിരുന്നു. എന്നെ കണ്ടു കാർ നിർത്തി എന്താടാ ഇവിടെ നില്കുന്നത് എന്നന്വേഷിച്ചു. ഞാൻ കാര്യം പറഞ്ഞു. താമസം എവിടെയാണെന്ന് അറിഞ്ഞപ്പോൾ താൻ തന്റെ സാധനങ്ങൾ എടുത്തു കൊണ്ടു വാ എന്ന് പറഞ്ഞു. എന്റെ ഒഴികഴിവുകൾ കൂട്ടാക്കാതെ എന്നെ നേരെ സാറിന്റെ വീട്ടിൽ കൊണ്ടു പോയി താമസിപ്പിച്ചു. പൂജപ്പുരയിൽ സാറിന്റെ വീട്ടിൽ അന്ന് മൂത്ത മകനും ( എം ജയചന്ദ്രന്റെ മൂത്ത സഹോദരൻ ) ഭാര്യയും മാത്രമേ ഉണ്ടായിരുന്നുള്ളൂ. സാർ ഭാര്യയ്ക്ക് എന്നെ പരിചയപ്പെടുത്തി എനിക്ക് ഭക്ഷണവും മറ്റു സൌകര്യങ്ങളും ചെയ്തു തരാൻ പറഞ്ഞു. വെറുതെ അവിടെ ഇരിക്കുമ്പോൾ ഉറക്കം മാത്രം. അടുത്ത ദിവസം ഏതോ പരീക്ഷയുടെ കുറെ ഉത്തരക്കടലാസുകൾ സാർ കൊണ്ടു വന്നു എന്നോടു മൂല്യനിർണയം ചെയ്യാൻ പറഞ്ഞു. സന്തോഷമായി അത് ഞാൻ ചെയ്തു. വൈകുന്നേരം റമ്മി

കളിക്കാൻ എഞ്ചിനീയർ വിക്രമൻ നായരും കുടുംബവും എത്തുമായിരുന്നു. ചീട്ടു കളി അറിയാത്ത ഞാൻ വെറുതെ നോക്കിയിരിക്കും. ചെറിയ രീതിയിൽ പണം വെച്ചാണ് കളി. ഞാൻ കണക്കെഴുതാൻ കൂടി. ഭക്ഷണവും ഉറക്കവും എല്ലാം കുശാല്.

ഏതായാലും രണ്ടു ദിവസം കഴിഞ്ഞു സർട്ടിഫിക്കേറ്റ് കിട്ടി. അതുമായി സാങ്കേതിക വിദ്യാഭ്യാസ ഡയരക്ടരെ കാണാൻ പോയി. പണ്ടു എന്നെ കൊലല്ലത്തേക്ക് അയച്ച കെ സി ചാക്കോ സാർ തന്നെ ആയിരുന്നു ഡയരക്ടര്. ഞാൻ കാര്യം പറഞ്ഞു.. കൊലല്ലത്തു നിന്ന് ഇലക്ട്രിക്കൽ എഞ്ചിനീയറിങ്ങിൽ ഒന്നാം റാങ്കോടെ പാസായി, തിരുവനന്തപുരം കോളേജിൽ താൽകാലിക നിയമനം കിട്ടിയാൽ കൊള്ളാം എന്നറിയിച്ചു. " തനിക്ക് ഒന്നാം റാങ്കോ . അതും കൊലല്ലത്തു പഠിച്ചു " . അദ്ദേഹത്തിന് തീരെ പിടിച്ച മട്ടില്ല അസുഖം കണ്ടു ഞാൻ പറഞ്ഞു "ഇത്തവണ മെക്കാനിക്കൽ റാങ്കും ടി കെ എമ്മിലാണ് ". ഏതായാലും അദ്ദേഹം പറഞ്ഞത് ഇതാണ് . " ഞാൻ കോഴിക്കോട് സർവകലാശാലയിൽ പി വി സി ആയി അടുത്ത ദിവസം പോവുകയാണ് , നിങ്ങൾ അടുത്ത ഡയരക്ടർ ടി സി ജോർജിനെ കണ്ടു നോക്ക് " . ടി സി ജോർജു സാറിനെ കണ്ടപ്പോൾ "ഞാൻ ചാർജു പോലും എടുത്തിട്ടില്ല പിന്നെങ്ങനെയാ?"എന്ന് ചോദിച്ചു. ചുരുക്കത്തിൽ നിരാശനായി ഇരിക്കുമ്പോൾ മധു സാർ പറഞ്ഞു " തനിക്കു ആവശ്യമുള്ള പണം ഉണ്ടാക്കാൻ ഞാൻ ട്യൂഷൻ ശരിയാക്കി തരാം, നീ എന്റെ വീട്ടില്താമസിച്ചു ഐ എ എസിനോ മറ്റോ എഴുതിക്കോ " എന്ന് സമാധാനിപ്പിച്ചു. ഏതായാലും സാറിന്റെ മേൽ വിലാസത്തിൽ ഞാൻ യൂനീവെര്സിറ്റിയിലെ പ്രൊഫഷനൽ എമ്പ്ലോയ്മെന്റ് എക്സ്ചെഞ്ചിൽ പേർ രേജിസ്റെർ ചയ്തു. അടുത്ത ദിവസം തന്നെ എനിക്ക് ടി കെ എമ്മിൽ നിയമനം കിട്ടി. സ്ഥിരനിയമനം തന്നെ. അക്കാഡമിക് വർഷത്തിന്റെ ഇടയ്ക്ക് വിട്ടു പോകാൻ പറ്റില്ല എന്ന വ്യവസ്ഥ പാലിക്കണമായിരുന്നു. ആ വർഷം അവസാനമാണ് എന്നെ ആർ ഈ സിയിൽ ഇന്ടെര്വ്യൂവിനു വിളിച്ചത് , മധു സാറിന്റെ മേൽവിലാസത്തിൽ വന്ന മെമ്മോ വീട്ടിലേക്കു സാർ അയച്ചു തന്നു. ഇന്ടെര്വ്യൂവിനു സാർ പഠിപ്പിച്ച വിഷയത്തിൽ നിന്ന് തന്നെ ചില ചോദ്യങ്ങൾ നന്നായി ഉത്തരം പറയാനും കഴിഞ്ഞു. അങ്ങനെ ജീവിതത്തിന്റെ നീണ്ട നാല്പത്തി രണ്ടു വര്ഷം (1969-2011) ഞാൻ ആറീസി യിൽ അദ്ധ്യാപകനാകാനും കാരണം മധു സാർ തന്നെ.

ടി കെ എമ്മിൽ നിന്ന് വിട്ടു പോകുമ്പോൾ ഒരു മാസത്തെ നോട്ടീസ് കൊടുക്കണം, അലെങ്കിൽ ഒരു മാസത്തെ ശമ്പളം കൊടുക്കണം. പ്രിൻസിപ്പൽ പദ്മനാഭൻ നായർ സാർ പറഞ്ഞു ചെയർമാൻ ഷാഹുൽ ഹസ്സൻ മുസലിയാരെ കണ്ടു പറഞ്ഞു നോക്കാന്. അദ്ദേഹം ചോദിച്ചു " എന്താ താൻ വിട്ടു പോകുന്നത് ? ". ഞാൻ പറഞ്ഞു " കേന്ദ്ര സർക്കാർ സ്ഥാപനമല്ലേ, അവിടെ പി ജി തുടങ്ങുന്നു, എനിക്ക് പഠിക്കാനും അവസരം കിട്ടിയേക്കും, അതുകൊണ്ടാണ് " എന്ന് പറഞ്ഞു. " ശരി നിങ്ങളുടെ ഇഷ്ടം " എന്ന് പറഞ്ഞു അനുവാദം തന്നു. ആഗസ്റ്റ് 28 നു ആഗസ്റ്റ് 31 വരെയുള്ള ശമ്പളവും വാങ്ങിയാണ് ഞാൻ സെപ്റ്റംബർ ഒന്നിന് ആറീസിയിൽ ചേർന്നത്.

അവസാനം ഒരു സങ്കടം കൂടി പറഞ്ഞു കൊള്ളട്ടെ. സാർ മരിക്കുന്നതിനു മുമ്പത്തെ ആഴ്ച ഞാൻ തിരുവനന്തപുരത്ത് ഒരു മീറ്റിങ്ങിനു പോയിരുന്നു. എന്തോ ഒരു തോന്നൽ പല പ്രാവശ്യം വിചാരിച്ചെങ്കിലും ഇത്തവണ സാറിനെ കാണണം. ഏതാനും മണിക്കൂറുകൾ ഉണ്ട്. സാർ ഇപ്പോൾ എവിടെ താമസിക്കുന്നു എന്നറിയില്ല. അറിയാവുന്ന ഒരു ടെലിഫോൺ നമ്പർ സുഭാഷിന്റെതായിരുന്നു. അദ്ദേഹത്തെ വിളിച്ചു, "സാർ എവിടെയാണ് താമസിക്കുന്നത്, നമുക്ക് ഒരുമിച്ചു സാറിന്റെ അടുത്ത് പോകാനൊന്നു വരാമോ " എന്ന് ചോദിച്ചു. പക്ഷെ അദ്ദേഹം ഒരു മീറ്റിങ്ങിൽ ആണ് , വൈകുന്നേരമേ ഫ്രീ ആവുകയുള്ളൂ. എന്ന് പറഞ്ഞു. ഞാൻ അന്ന് തന്നെ കോഴിക്കോട്ടെത്താൻ രണ്ടു മണിയുടെ വണ്ടിക്കു ടിക്കറ്റെടുത്തിരുന്നു. സമയക്കുറവു കൊണ്ടു സാറിനെ കാണാൻ കഴിഞ്ഞില്ല. ഇത്തവണയും. രണ്ടു മൂന്നു ദിവസം കഴിഞ്ഞു സാറിന്റെ മരണം പത്രത്തിൽ വായിച്ചു. അങ്ങനെ സാറിനെ ഒരിക്കൽ കൂടി ജീവനോടെ കാണാനാനുള്ള അവസരവും എന്നെന്നേക്കുമായി നഷ്ടപ്പെട്ടു. നന്ദി കേടാണെന്ന് അദ്ദേഹത്തിന്റെ ആത്മാവ് കരുതുകയില്ല. സാറിന്റെ സ്മരണയ്ക്ക് മുമ്പിൽ എന്റെയും ഒരിറ്റ് കണ്ണുനീര്!!!

## 15

## സെക്കന്റ് ഷോയും സൈക്കിൾ പഠനവും

ഞങ്ങളുടെ നാട്ടില്, കുട്ടനാട്ടില്, അന്ന് സൈക്കിൾ അത്ര പ്രചാരത്തിലില്ല. ഞങ്ങളുടെ നാട്ടിൽ സൈക്കിളിന് പകരം കൊതുമ്പു വള്ളമാണ്. ഒരാൾക്കും രണ്ടാ

ൾക്കും മാത്രം സ്വയം തുഴഞ്ഞു യാത്ര ചെയ്യാൻ പറ്റിയ ചെറിയ വള്ളം. എന്നാൽ അല്പം മോഡേൺ ആകാൻ കൊലത്തു വച്ച് സൈക്കിൾ ചവിട്ടാൻ പഠിക്കാൻ തീരുമാനിച്ചു. സൈക്കിൾ വാടക വളരെ കുറവ്, പ്രത്യേകിച്ചും രാത്രിയിൽ എട്ടുമണി കഴിഞ്ഞാല്. അമ്പതു പൈസാ കൊടുത്താൽ രാത്രി മുഴുവൻ സൈക്കിൾ ചവിട്ടാം. നിലാവുള്ള ഒരു രാത്രിയിൽ കരുനാഗപ്പള്ളിക്കാരൻ സുബേറും മാവേലിക്കരക്കാരൻ മുരളിയും കൂടി എന്നെ സൈക്കിൾ പഠിപ്പിക്കാൻ ശ്രമം തുടങ്ങി. വൈകുന്നേരത്തെ കഞ്ഞി(ഡിന്നര്) കഴിഞ്ഞാണ് പരിപാടി. രാത്രി വൈകുംവരെ രണ്ടു പേരും എന്നെ സൈക്കിളിൽ ഇരുത്തി ഉന്തി നോക്കി, ഞാൻ സൈക്കിളിന്മേൽ ഇരുന്നു ഡാൻസ് കളിക്കുകയാണോ എന്ന് അവര്. അരമണിക്കൂർ കഴിഞ്ഞു ഒരു മണിക്കൂർ കഴിഞ്ഞു ,അല്പം പോലും പുരോഗമനം ഇലെല്ലന്നു കണ്ടു അവർ പുറത്തു രണ്ടടിയും ഇടിയും തന്നു വായിൽ തോന്നിയ തെറി കൊണ്ട ഭിഷേകവും നടത്തി പഠിപ്പിക്കൽ മതിയാക്കി . പിന്നീട് അവരോടു സൈക്കിൾ പഠിപ്പിക്കാൻ പറയാനുള്ള ധൈര്യം ഇലല്ലയിരുന്നു.

ഞങ്ങളുടെ ലോഡ്ജിൽ സ്ഥിരമായി വരുന്ന ഒരു സുഹൃത്തുണ്ടായിരുന്നു, രണ്ടാം കുറ്റിയിൽ നിന്ന് വരുന്ന ശശിധരന്. (ഞങ്ങൾ അന്നും ഇന്നും ആശാൻ എന്ന് വിളിക്കും, ഇന്ന് ആർമിയിൽ സിഗ്നൽ കോറിൽ സ്തുത്യർഹമായ സേവനം കഴിഞ്ഞു ബ്രിഗേഡിയർ ആയി പിരിഞ്ഞു തിരുവനന്തപുരത്ത് താമസിക്കുന്നു ). അദ്ദേഹം ഒരു സൈക്കിളിൽ ആണ് കോളേജിൽ വരുന്നത്. അല്പം ഉയരം കൂടിയ സൈക്കിൾ ആണ്, അതിൽ എന്റെ കാൽ താഴെവരെ എത്തുകയില്ല. ഒരിക്കൽ ആശാനുമായി ബീച്ചിൽ പോയി. ആശാൻ സൈക്കിളിൽ റെയിൽവേ സ്റ്റേഷന്റെ അടുത്തെത്തി ഞങ്ങൾ ബസ്സിലും. അവിടെ നിന്ന് ബീച്ചിലേക്ക് നടക്കുമ്പോൾ സൈക്കിൾ എന്നെ ഏല്പിച്ചു. ഉരുട്ടിക്കൊള്ളാന്. സൈക്കിൾ വെറുതെ ഉരുട്ടാനും അല്പം ഹാൻഡിൽ ബാലൻസ് വേണമെന്ന് അന്നാണ് എനിക്ക് മനസ്സിലായത്. രണ്ടു മൈലിൽ അധികം ഇങ്ങനെ സൈക്കിൾ ഉരുട്ടിയത് അല്പം ഹാൻഡിൽ ബാലൻസ് കിട്ടാൻ കാരണമായി. പിന്നീട് അവധി ദിവസം അദ്ദേഹം ലോഡ്ജിൽ വരുമ്പോൾ ലോഡ്ജിന്റെ അടുത്തുള്ള ഒരു ചെറിയ വോളിബാൾ കോർട്ടിൽ ആശാന്റെ സൈക്കിളിന്റെ കാരിയറിൽ ഇരുന്നു സൈക്കിൾ ചവിട്ടാൻ സ്വയം പഠിക്കാൻ തുടങ്ങി. കുറെ ദിവസം കൊണ്ടു ഒരു മാതിരി ചവിട്ടാൻ പഠിക്കാനായി. കാലിന്റെ മുട്ടിനു താഴെ പെഡൽ തട്ടി അവിടവിടെ രക്തം പൊടിഞ്ഞതും തൊലി പോയതും മാത്രം നഷ്ടം. ക്രമേണ എന്റെ കാലിനു പാകമായ സൈക്കിൾ

വാടകയ്ക്കെടുത്ത്  ചവിട്ടാമെന്നായി. ചില കാര്യങ്ങൾ  ആര് പഠിപ്പിച്ചാലും പഠിക്കുകയില്ല.സ്വയം പഠിച്ചാൽ മാത്രമേ  പഠിക്കാൻ  കഴിയൂ.  എന്ന് എനിക്ക് ഇതിൽ നിന്നും മനസിലായി.

കിളികൊള്ളൂരിൽ അന്ന് ഒരു ഓല തിയേറ്റർ ഉണ്ടായ്യുന്നു, എസ് വി തിയെറ്റർ എന്നുപേര്. അവിടെ വല്ലപ്പോഴും സെക്കന്റ് ഷോ കാണാൻ പോകുമായിരുന്നു. ചെലവ് കുറവ് ടിക്കറ്റ്  രണ്ടാം ക്ലാസ് മതി, രാത്രി സൈക്കിൾ വാടയ്ക്കെടുത്താൽ തിരിച്ചു നടക്കേണ്ട. എനിക്ക് അങ്ങോട്ടും ഇങ്ങോട്ടും സൈക്കിൾ ചവിട്ടുകയും ആവാം. അങ്ങോട്ട് പോകുമ്പോൾ ഒന്ന് രണ്ടു പ്രാവശ്യം ആരെയോ  സൈക്കിൾ ഇടിച്ചു വീഴ്ത്തി കൂട്ടുകാർ  നാടുകാരോടു  മാപ്പ് പറഞ്ഞു  തടി കേടാകാതെ രക്ഷപ്പെടുത്തി. ഇങ്ങോട്ട് പോരുമ്പോൾ റോഡിൽ  വാഹനങ്ങളും ആൾക്കാരും കുറവായതുകൊണ്ട്  യാത്ര സുഖം.  പഴയ ഏതെങ്കിലും  മൂന്നാം കിട തമിഴ് സിനിമ ആയിരിക്കും, എനിക്ക് സിനിമയേക്കാൾ സൈക്കിൾ  ചവിട്ടൽ ആണ് പ്രധാനം. അങ്ങനെ പല പ്രാവശ്യം സെക്കന്റ് ഷോ  കണ്ടപോൾ സൈക്കിൾ ചവിട്ടൽ  ശരിയായി പഠിച്ചു.

കൊല്ലത്തു  പഠിക്കുമ്പോൾ  ആദ്യത്തെ  രണ്ടു വര്ഷം  എന്റെ ആരോഗ്യനില വളരെ മോശമായിരുന്നു. അന്നും ഇന്നും കുറെയൊക്കെ  അലട്ടുന്ന ടോന്സില്സ് ആയിരുന്നു  വില്ലന്. ചെറിയ  തോതിൽ  മഴയോ  വെയിലോ  കൊണ്ടാൽ ടോന്സില്സിൽ  അണുബാധ ഉണ്ടായി  വലിയ  പനി ഉണ്ടാകും. 103 - 104 ഡിഗ്രി വരെ പനി വരും. മൂന്നു  നാല് ദിവസം  ക്ലാസ്സിൽ പോകാൻ കഴിയുകയില്ല. ഒരിക്കൽ വീട്ടിലേക്കു  കത്തെഴുതാൻ R M S ൽ നിന്ന് കാർഡു വാങ്ങി എഴുതി തുടങ്ങിയപ്പോൾ  അവിടെ ബോധം കെട്ടു വീണു. കോളേജിൽ ചികിത്സാ സൗകര്യം  ഇല്ലാത്തത്  കൊണ്ടു  ബീച്ച്  റോഡിൽ  എബനിസർ  എന്ന ആശുപത്രിയിൽ  ആണ്  പോകുക.  സൾഫ  മരുന്നുകൾ ഇഷ്ടം പോലെ കഴിക്കുമായിരുന്നു.  ഒരിസല്,  പെന്റിഡസൾഫ,  സല്ഫനാമെയ്ഡ എന്നിങ്ങനെയുള്ള മരുന്നുകൾ ഡോക്ടരുടെ  കുറിപ്പില്ലാതെ  കിട്ടുകയില്ല.

ടോന്സില്സ്  നിരന്തര ശല്യമായി തീര്ന്നതുകൊണ്ട് അതു ശസ്ത്രക്രിയ  മൂലം മുറിച്ചു മാറ്റാൻ തീരുമാനിച്ചു.  രണ്ടാം വര്ഷം കഴിഞ്ഞുള്ള മദ്ധ്യ വേനൽ അവധിക്കു പ്ലാൻ ചെയ്തു. ആലപ്പുഴ ജില്ല ആശുപത്രി (പിന്നീട് മെഡിക്കൽ കോളേജ് ആശുപത്രി) യിലെ ഒരു ഡോ.  മുസ്തഫാ കമാൽ ആസ്ത്രിയയിൽ

നിന്ന്  ഈ എൻ റ്റി യിൽ ഉന്നത ബിരുദം വാങ്ങി തിരിച്ചെത്തിയിട്ടേ ഉള്ളൂ. അദ്ദേഹം ചെയ്യാമെന്നേറ്റു. അന്ന് ഒരു നായർ സ്ത്രീയെ വിവാഹം കഴിച്ച വിപല്ലവകാരി. സർക്കാർ ആസ്പത്രി ആണെങ്കിലും അയാൾക്ക് ഓപ്പെരെഷന് കൃത്യം പണം എണ്ണികൊടുക്കണം. പണമിടപാടു എന്റെ ഒരു ചിറ്റപ്പൻ വഴിയായിരുന്നു. പറഞ്ഞുറപ്പിച്ച പണം അച്ഛൻ ചിറ്റപ്പനെ ഏല്പിച്ചു. ഒരു ദിവസം വൈകുന്നേരം രാമവർമ്മ കബ്ബിൽ നിന്ന് വന്നാണ് ഓപ്പെറെഷൻ ചെയ്തത്. തൊണ്ടയുടെ ഉൾഭാഗം മാത്രം മരവിപ്പിച്ചു ചിരവ മാതിരി ഒരുപകരണം ഉപയോഗിച്ച് അല്പാല്പമായി ചുരണ്ടി എടുത്താണ് ടോന്സിൽ മുറിച്ചു മാറ്റിയത്. ചിറ്റപ്പൻ പണം മുഴുവൻ കൊടുക്കാഞ്ഞത് കൊണ്ടാണോ ഓപ്പറെഷനിടയിൽ അയാളുടെ കുപ്പായത്തിൽ രക്തം തുപ്പിയത് കൊണ്ടാണോ അറിയില്ല. അയാൾ ടോന്സില്സ് പൂർണമായും മാറ്റിയില്ല. അതിന്റെ ഒരു ഭാഗം ബാക്കി വച്ചിട്ടുണ്ട് എന്ന് ഏതോ ഡോക്ടർ പിന്നീട് പരിശോധിച്ചപ്പോൾ പറഞ്ഞു. ഏതായാലും ടോന്സില്സ് മൂലമുള്ള പനിയുടെ ആവൃത്തി കുറഞ്ഞു, കാഴ്ചയിൽ കുറവ് വന്നു കണ്ണാടി വെയ്ക്കേണ്ടി വന്നു എന്ന് മാത്രം. കുടുംബത്തിൽ മറ്റാർക്കും കണ്ണടയില്ലാത്ത സാഹചര്യത്തിൽ അങ്ങനെ സംശയിച്ചുപോകും.

പക്ഷെ ഇപ്പോൾ ടോന്സില്സ് മുറിച്ചു മാറ്റുക ശരിയായ രീതി അലെന്നു പറയുന്നു. ശ്വാസകോശ രോഗങ്ങൾ വരാതിരിക്കാനുള്ള ഒരു സുരക്ഷാവാൽവ് ആയി ടോന്സില്സ് പ്രവർത്തിക്കുന്നു. സ്വയം അണുബാധ ഏറ്റുകൊണ്ടു. അതുകൊണ്ടാണോ അറിയില്ല. എനിക്ക് ഇപ്പോഴും ചെറിയ ജല ദോഷം പോലും വന്നാൽ വളരെ പെട്ടെന്നാണ് ചുമയും മറ്റും വരുന്നതു. ചുമ തുടങ്ങിയാൽ ആണ്ടിബയോടിക്സ് കഴിച്ചാലും ഇലെങ്കിലും ഒരാഴ്ചയോ അതിലധികമോ കഴിയും മാറാന്. അത് കൊണ്ടു കുഞ്ഞുങ്ങളുടെ ടോന്സില്സ് മുറിച്ചു മാറ്റുന്നതിന് മുമ്പ് നലവ്വണ്ണം ആലോചിച്ചു മാത്രം ചെയ്യുക.

## 16

## ബെങ്കാളിൽ നിന്ന് മുഖർജിയും കണ്ട്രോൾ സിസ്ടവും എന്റെ വൈവയും

ഞങ്ങളുടെ അവസാന വര്ഷം ഉഉണ്ടായിരുന്ന ഒരു വിഷയമായിരുന്നു ഇന്ഡസ്ട്രിയൽ ഇലക്ട്രോണിക്സും കണ്ട്രോൾ സിസ്റ്റവും. ഇതിൽ കണ്ട്രോൾ സിസ്റ്റം കൂടുതൽ മാത്തമാറ്റിക്സ് ഉള്ളതായതു കൊണ്ടോ എന്തോ

പലർക്കും പഠിക്കാൻ വിഷമമായിരുന്നു. പരീക്ഷയ്ക്ക് ആകെ അഞ്ചു ചോദ്യത്തിൽ രണ്ടെണ്ണത്തിനു എങ്കിലും കണ്ട്രോൾ സിസ്റ്റത്തിൽ നിന്ന് ഉത്തരമെഴുതിയേ മതിയാവൂ.. ഈ വിഷയം ഞങ്ങളെ പഠിപ്പിക്കാൻ വന്നത് ബെങ്കാളിൽ നിന്ന് വന്ന ഒരു മുഖോപാധ്യായ ആയിരുന്നു. അദ്ദേഹത്തിന് കണ്ട്രോൾ സിസ്റ്റം വല്ലതും അറിയാമോ എന്ന് സംശയം ആയിരുന്നു. വര്ഷം മുഴുവൻ തീർന്നിട്ടും അദ്ദേഹം ആ ഭാഗം ഒന്നും പഠിപ്പിച്ചില്ല ചുരുക്കത്തിൽ പഠിപ്പിച്ചാൽ തന്നെ പരീക്ഷയ്ക്ക് വിഷമം ആയ ഇത് തനിയേ പഠിക്കേണ്ട ഗതികേട് വന്നു. ( ഒരു രഹസ്യം : ശ്രീ മുഖർജി കേരളത്തിൽ വന്നത് എസ് യു സി ഐ എന്ന പുതിയ പാർട്ടിയുടെ പ്രചാരണത്തിനായിരുന്നു എന്ന് ജനസംസാരം) . അന്ന് അറിയപ്പെടുന്ന കണ്ട്രോൾ സിസ്റ്റം പുസ്തകം ബെഞ്ചമിൻ കോ എന്നയാൾ എഴുതിയതായിരുന്നു. അത് വായിച്ചാൽ ഞങ്ങൾക്ക് ഒന്നും മനസിലാവുമായിരുന്നില്ല ഗംഗാധർ എന്നയാൾ എഴുതിയ ഗൈഡ് പോലെയുള്ള ഒരു കൊച്ചുപുസ്തകം നോക്കി ഒന്ന് രണ്ടു ചോദ്യം ഒപ്പിക്കൽ മാത്രമേ കൂട്ടത്തിൽ പ്രഗത്ഭരായവർക്ക് പോലും കഴിയുമായിരുന്നുള്ളൂ. ഇത് മുഖവുര മാത്രം. തിയറി പരീക്ഷ ഒരു വിധം എഴുതി എന്ന് ആശ്വസിച്ചിരിക്കുമ്പോൾ ആണ് എനിക്ക് പാര വേറെ രൂപത്തിൽ ആണ് വന്നത്.

അവസാനവര്ഷം ഒരു വാചാപരീക്ഷയുണ്ട്. വൈവ എന്ന ഓമനപ്പേരി ലറിയപ്പെടുന്ന ഈ പരീക്ഷ പലർക്കും പേടി സ്വപ്നമാണ്, അന്നും ഇന്നും. കാരണം വൈവായിൽ അഞ്ചു വര്ഷം പഠിച്ച വിഷയങ്ങളിൽ എന്തും ചോദിക്കാം, പരീക്ഷകന്റെ യുക്തം പോലെ. പക്ഷെ സാധാരണ പ്രോജെക്ട് വർക്കും സെമിനാർ പേപ്പറും അടിസ്ഥാനമാക്കിയാണ് കൂടുതലും ചോദ്യങ്ങള്. വകുപ്പ് തലവൻ സാധാരണ ഇന്റെർണൽ പരീക്ഷകനായിരിക്കും. ഞങ്ങളുടെ ഹെഡ് ലെബ്ബ സാർ തന്നെ. പുറത്തു നിന്ന് വന്നത് ഡോ കെ വി മാത്യു എന്ന പ്രൊഫസര്. ക്യാനഡായിൽ നിന്നും കണ്ട്രോൾ സിസ്റ്റത്തിൽ പി എച് ഡി എടുത്തു തിരിച്ചു വന്നിട്ട് ഏതാനും മാസങ്ങൾ ആയിടീ ഉള്ളൂ എന്ന് ആരോ പറഞ്ഞു.

ഏതായാലും വൈവ തുടങ്ങി. മിക്കവരും വലിയ ബുദ്ധിമുട്ടില്ലാതെ രക്ഷപ്പെട്ടു കൊണ്ടിരുന്നു. എന്റെ മുറയായി. ഞാൻ പ്രോജെക്റ്റ് റിപ്പോർട്ടും സെമിനാർ പേപ്പറും എല്ലാം എടുത്തു അകത്തു കയറി. ഇലക്ട്രോളിറ്റിക്ക് ടാങ്കിൽ കാന്തിക

മണ്ഡലത്തിന്റെ മാപ്പുണ്ടാക്കുന്ന ഒരു സംവിധാനം ആയിരുന്നു പ്രോജെക്റ്റ്. മാഗ്നെറ്റോഹൈഡ്രോഡയനാമിക്സ് എന്ന പുതിയ വൈദ്യുതോത്പാദന രീതിയെപ്പറ്റി സെമിനാറും. ഇതിൽ രണ്ടിൽ നിന്നും ഏതാനും ചോദ്യങ്ങൾ ചോദിച്ചു. നല്ലവണ്ണം തയാരായിരുന്നത് കൊണ്ടു ഉത്തരം പറയാൻ വിഷമിച്ചില്ല പക്ഷെ അത് കഴിഞ്ഞു അദ്ദേഹം കണ്ട്രോൾ സിസ്റ്റത്തിൽ എത്തി. ശരവർഷം പോലെ ചോദ്യങ്ങള്. എനിക്കൊന്നും പറയാൻ കഴിഞ്ഞില്ലപോളും സീരോയും നൈക്വിസ്റ്റും ബോഡേയും ഒന്നും വ്യക്തമായി ഉത്തരം പറയാൻ കഴിഞ്ഞില്ല ഏതാണ്ട് മുക്കാൽ മണിക്കൂർ അദ്ദേഹം എന്നെ നിർത്തി പൊരിച്ചു എന്ന് പറയുകയാവും ശരി. വിയർത്തു കുളിച്ചു ഞാൻ പുറത്തേക്കു പോന്നു. എന്റെ ഭാവം കണ്ടു ലെബ്ബ സാർ അടുത്തയാൾ കയറുന്നതിനു മുമ്പ് പുറത്തു വന്നു എന്നോടു പറഞ്ഞു " താൻ വിഷമിക്കേണ്ട , ഞാൻ ഒരു അബദ്ധം കാണിച്ചു, താൻ വരുന്നതിനു മുമ്പ് മിക്കവാറും യൂനിവേര്സിറ്റി റാങ്ക് ഇത്തവണ ഇയാൾക്ക് ആയിരിക്കും എന്ന് പരിചയപ്പെടുത്തി" എന്നും അതുകൊണ്ടാണ് ചോദ്യം ഇത്ര കടുപ്പമായതെന്നും മാർക്ക് കുറയില്ലഎന്നും സമാധാനിപ്പിച്ചു. എന്റെ തലക്കനം കുറയ്ക്കാനോ തിരുവനന്തപുരം കൊളെജുകാരുടെ പതിവ് സ്വഭാവം കാണിച്ചതോ അറിയില്ല

ലെബ്ബ സാർ വാക്ക് പാലിച്ചു, എനിക്ക് വൈവയ്ക്ക് 50 ൽ 48 മാർക്ക് തന്നെ കിട്ടി. പക്ഷെ അതോടൊപ്പം തന്നെ ഞാൻ ഒന്ന് തീരുമാനിച്ചു. എന്നെങ്കിലും ഞാൻ ഉന്നത വിദ്യാഭ്യാസത്തിനു പോയാൽ കണ്ട്രോൾ സിസ്റ്റം തന്നെ പഠിക്കുമെന്ന്. ദൈവ സഹായത്താൽ അത് തന്നെ സാധിച്ചു. ഐ ഐ റ്റി മദ്രാസിൽ എന്റെ എം ടെക്കിന്റെയും ഐ ഐ റ്റി ഡൽഹിയിൽ എന്റെ പി എച് ഡിയുടെയും വിഷയം ഇതുതന്നെ ആയിരുന്നു. ഈ വിഷയത്തിൽ അത്ര മോശമല്ലാത്ത ഒരു പുസ്തകവും എഴുതാൻ കഴിഞ്ഞു. മുപ്പതു വർഷത്തോളം ബി ടെക് എം ടെക് കുട്ടികളെ ഈ വിഷയം പഠിപ്പിക്കാനും മുപ്പതിലധികം എം ടെക് തീസിസും നാല് പി എച് ഡി തീസിസും ഗൈഡ് ചെയ്യാനും കഴിഞ്ഞു. ഉർവശീ ശാപം ഉപകാരമായി ഒരിക്കൽ കൂടി.

## 17

**ഒരു പഴയ വാച്ചിന്റെ മോഷണ കഥ**

എന്റെ അച്ഛൻ ജോലി കഴിഞ്ഞു വരുമ്പോൾ ചില പഴയ സാധനങ്ങൾ ചുരുങ്ങിയ വിലയ്ക്ക് വാങ്ങിക്കൊണ്ടു വരുമായിരുന്നു. നലയ്ലിനം നായക്കുട്ടികളെ , പഴയ വാച്ച്, പേന തുടങ്ങിയവ. നായക്കുട്ടികളെ ചങ്ങലയ്ക്കിടാതെ വളർത്തും, പലപ്പോഴും അവന്റെ കുര കൊണ്ടു തന്നെ ആൾക്കാർ ഭയന്ന് പോകും. ഞങ്ങൾ സ്കൂളിൽ പോകുമ്പോൾ തെക്കേക്കര കടത്ത് കടവ് വരെ ഞങ്ങളെ ബോഡി ഗാർഡായി അനുഗമിക്കും. അതുകഴിഞ്ഞ് തിരിച്ചു വീട്ടിലെത്തും. കുറച്ചു വലുതായി കഴിയുമ്പോൾ കോഴിയെ ഓടിക്കലും മറ്റുള്ളവരെ ഉപദ്രവിക്കാനും മറ്റും തുടങ്ങുമ്പോൾ ഞങ്ങൾ ഒഴിവാക്കാൻ ശ്രമിക്കും. വള്ളത്തിൽ കയറ്റി മൂന്നു നാല് മൈൽ അകലെ കൊണ്ടു പോയി വിടും. ഞങ്ങൾ തിരിച്ചെത്തുന്നതിനു മുമ്പ് തന്നെ അവൻ തിരിച്ചു വീട്ടിലെത്തിയിട്ടുണ്ടാവും . അവസാനം ശല്യം സഹിക്കാതെ നാട്ടുകാർ വിഷം കൊടുത്തു കൊല്ലുകയോ മറ്റോ ചെയ്യും. ഏതായാലും ഞങ്ങളുടെ നാട്ടിൽ പേപ്പട്ടി ശല്യം ഉണ്ടായിട്ടില്ല. ചിലപ്പോൾ പ്രായാധിക്യം മൂലം മരിക്കുന്നതുവരെ വീട്ടിൽ കാണും, ഞങ്ങളുടെ വിശ്വസ്തനായ കൂട്ടുകാരനായി.

വാച്ച്, പേന ഇവ ഞങ്ങൾ മക്കൾക്ക് ട്രയൽ ആയി ഉപയോഗിക്കാനാണ്. മഷിപ്പേനയാണ്, അച്ഛന്റെ ബ്ലാക്ക് ബേർഡ് പേന തൊടാൻ സമ്മതിക്കുകയില്ല. ആരെങ്കിലും അതെടുത്തെഴുതിയാൽ അച്ഛന് അറിയാം, തല്ലുറപ്പാണ് അന്ന്. അങ്ങനെ കിട്ടിയ ഒരു വാച്ചുമായാണ് ഞാൻ കൊലത്തു പഠിക്കാൻ വന്നത്. ചെറിയ വ്യാസം ഉള്ള ഒരു ലേഡീസ് വാച്ച്. ആദ്യം ഉപയോഗിക്കുന്ന വാച്ച്. സമയം കൃത്യമായി കാണിക്കും, ഫാഷനല്ലഎന്ന് മാത്രം. ചെയിൻ ആണ് സ്ട്രാപ് അല്ല

അന്നത്തെ ഹോസ്റ്റൽ അനെക്സിനടുത് കുറ്റിച്ചിറയ്ക്ക് പോകുന്ന വഴിയിൽ റോഡരികിലുള്ള ഒരു ലോഡ്ജിൽ ആണ് താമസം. ഒരു ദിവസം രാത്രി ഭക്ഷണം കഴിച്ചു തിരിച്ചു വന്നു, പരീക്ഷാ സമയം ആണ്. രാത്രിയിൽ ചെറിയ മഴയുണ്ടായിരുന്നു. വൈകിയാണ് ഉറങ്ങിയത്. ഉറങ്ങുന്നതിനു മുമ്പ് വാച്ച് മേശപ്പുറത്തു വച്ചിരുന്നു. രാവിലെ നോക്കുമ്പോൾ വാച്ചില്ല.ചൂട് കൊണ്ടു ജനാല തുറന്നിട്ടിരുന്നു, ആരോ രാത്രിയിൽ ജനാലയിൽ കൂടി എടുത്തതാണ്. സുഹൃത്തുക്കളോട് ചോദിച്ചു. ആരും കണ്ടിട്ടില്ല. കൂട്ടത്തിൽ ഒരു കുറ്റാന്വേഷകനാണെന്ന് സ്വയം അഭിമാനിക്കുന്ന ആൾ എന്റെ മുറിയുടെ

ജനാലയുടെ താഴെ മഴപെയ്ത മണ്ണിൽ ഒരു കാൽപാദം കണ്ടു പിടിച്ചു. പോലീസിൽ പരാതി കൊടുക്കാനുള്ള മുതലൊന്നും അല്ലാത്തതുകൊണ്ട് അത് ചെയ്തില്ല. ക്രിസ്തുമസ് പരീക്ഷയ്കടുത്താണ് ഈ സംഭവം നടക്കുന്നത്.

കുറച്ചുനാൾ കഴിഞ്ഞു വർഷാവസാനപരീക്ഷ നടക്കുന്ന സമയം. തിരുവനന്തപുരം സിറ്റി പോലീസിന്റെ ഒരു ഇടി(പോലീസ്) വണ്ടി ഞങ്ങളുടെ ലോഡ്ജിന്റെ മുൻപിൽ വന്നു നിർത്തി. ആരുടെയെങ്കിലും ഒരു വാച്ച് മോഷണം പോയിട്ടുണ്ടോ എന്നന്വേഷിച്ചു. ഞാൻ കോളേജിൽ ആയിരുന്നു, അവർ കോളേജിൽ എത്തി. പരീക്ഷ കഴിഞ്ഞിറങ്ങി വന്ന എന്നെ വാച്ച് കാണിച്ചു , എന്റേതു തന്നെ എന്നുറപ്പു വരുത്തി. വേറെ എന്തെങ്കിലും പോയിട്ടുണ്ടോ എന്നന്വേഷിച്ചു. ഇല്ല എന്ന് പറഞ്ഞപ്പോൾ ഇത്ര നിസ്സാരമായ വാച്ചിന് വേണ്ടി ഇവിടംവരെ വണ്ടി ഓടിച്ചു വന്നതിന്റെ പുച്ഛം പോലീസുകാരുടെ മുഖത്ത് കണ്ടു. വണ്ടിയിൽ ഒരു മദ്ധ്യ വയസ്കൻ കിടക്കുന്നുണ്ടായിരുന്നു. കടയ്ക്കാവൂർകാരൻ ഒരു സ്ഥിരം കള്ളനായിരുന്ന ( കെ ഡി) അയാൾ തിരുവനന്തപുരത്ത് വച്ച് മറ്റൊരു മോഷണ ശ്രമത്തിനിടയിൽ സിറ്റി പോലീസ് പിടിച്ചു. സാധാരണ പോലീസ് മുറ പ്രയോഗിച്ചപ്പോൾ കൊല്ലത്ത് ഒരു വനിതാ ഹോസ്റ്റലിലും ടി കെ എമ്മിനടുത്ത് ഒരു ലോഡ്ജിലും നിന്നും മോഷ്ടിച്ച സാധനങ്ങൾ വീണ്ടെടുത്ത് കൊടുത്തു. സാധനങ്ങളുടെ ഉടമസ്ഥരെ അന്വേഷിച്ചു വന്നതാണ്.. ചില കടലാസുകളിൽ ഒപ്പിടുവിച്ചു. തൊണ്ടി മുതലും മറ്റുമായി കോടതിയിൽ ഇയാളെ ഹാജരാക്കും. അയാൾ കുറ്റം സമ്മതിച്ചാൽ കോടതിയിൽ വന്നു സാധനം നിങ്ങളുടെതാണ് എന്ന് പറയണം. അയാളെ ശിക്ഷിച്ചു കഴിഞ്ഞാൽ അടുത്തുള്ള പോലീസ് സ്റ്റേഷനിൽ നിന്ന് മോഷണം പോയ വാച്ച് വാങ്ങാം എന്ന് പറഞ്ഞു.

ഒരു ദിവസം കൊല്ലം മുൻസിഫ് കോടതിയിൽ പോയി. കോടതിയും പോലീസ് സ്റ്റേഷനും അന്ന് നമുക്ക് ഭയം ഉണ്ടാക്കുന്നതായിരുന്നു. കോടതിയെപ്പറ്റി കൊലത്ത് പ്രചാരത്തിലുണ്ടായിരുന്ന ഒരു തമാശ കഥ ഓർമ്മ വരുന്നു. കായിക്കര എന്നറിയപ്പെടുന്നയാൾ കോടതിയിൽ വച്ച് എന്തോ അനാവശ്യ വാക്കുപയോഗിച്ചു. കോടതി അയാൾക്ക് 50 രൂപാ പിഴയടക്കാൻ പറഞ്ഞു. കായിക്കര 500 രൂപ്പ കെട്ടിയിട്ടു പറഞ്ഞു " യുവർ ഓണര്, ഞാനിനിയും ഇങ്ങനെ പറഞ്ഞേക്കാം, എല്ലാം കഴിഞ്ഞു ബാക്കി വല്ലതും ഉണ്ടെങ്കിൽ തിരിച്ചു തന്നാൽ മതി". ഏതായാലും കോടതിയിൽ ബുദ്ധിമുട്ടൊന്നും ഉണ്ടായില്ല. കെ ഡി

കുറ്റം സമ്മതിച്ചു. അല്പം കാത്തിരിക്കേണ്ടി വന്നെങ്കിലും കോടതി ശിപായിയുടെ മുമ്പിൽ വാച്ച് എന്റെയാണെന്നു സാക്ഷ്യപ്പെടുത്തി തിരിച്ചു പോന്നു. പിന്നെയും മൂന്നു മാസം കഴിഞ്ഞു കുണ്ടറ പോലീസ് സ്റ്റേഷനിൽ നിന്ന് കത്ത് കിട്ടിയതനുസരിച്ചു ഞാൻ അവിടെ എത്തി വാച്ച് വാങ്ങി. ഇന്നത്തെ ' ജന മൈത്രി' പോലീസലെങ്കിലും അവരും ബുദ്ധിമുട്ടാക്കിയില്ല.ഇത്രയും പഴയ വാച്ച് തുരുമ്പിചിട്ടുണ്ടാവുമെന്നു കരുതി ഞാൻ ഏതായാലും അതിനു ചാവി കൊടുത്തു . എന്തത്ഭുതം വാച്ച് സുന്ദരമായി പ്രവർത്തിക്കുന്നു. ഞങ്ങളുടെ വിശ്വസ്തനായ നായയെപ്പോലെ ആ വാച്ചും ഞങ്ങളെ ചതിച്ചില്ല." ഓൾഡ് ഈസ് ഗോൾഡ് " എന്ന ചൊലാണ് എനിക്കു ഓർമ്മ വന്നത്.

## 18

## ഏപ്രിൽ ഫൂളും അച്ചടക്ക നടപടി ഭീഷണിയും

അവസാന വര്ഷം ആണെന്ന് തോന്നുന്നു ഞങ്ങൾ ഏഴുപേർ കൂടി കരിക്കോട് ചന്തക്കു പുറകിൽ ഒരു കെട്ടിടം വാടകയ്ക്കെടുത്ത് താമസം തുടങ്ങിയത്. ഞങ്ങളിൽ ആറുപേർ ഇലക്ട്രിക്കൽ ബ്രാഞ്ചിൽ നിന്നും ഒരാൾ മെക്കാനിക്കലും ആയതു കൊണ്ടു ലോഡ്ജിനു MELEKTRON എന്ന് പേരും ഇട്ടു. ചന്ത തൊട്ടടുത്തായതുകൊണ്ട് പല മെച്ചങ്ങളും ദൂഷ്യങ്ങളും ഉണ്ടായിരുന്നു. അഡ്വൈസർരെ വിവരം അറിയിച്ചു അംഗീകാരം വാങ്ങി താമസം തുടങ്ങി. ഭക്ഷണം കഴിക്കാൻ വിദ്യാനന്ദന്റെ കട ദൂരെ ആയതുകൊണ്ട് അടുത്തുള്ള ഹോട്ടലുകളിൽ ആക്കി. അങ്ങനെ ഏപ്രിൽ മാസം ആയി.

ഏപ്രിൽ ഒന്നിന് എന്തെങ്കിലും കുസൃതി ഒപ്പിക്കൽ പതിവായിരുന്നു എലാവര്ക്കും. പലപ്പോഴും ഇതിൽ കുട്ടികൾ തമ്മിൽ മാത്രമായിരുന്നു. എന്നാൽ ഇത്തവണ ഞങ്ങൾ പൊതുജനങ്ങളെ കൂടി ഉൾപ്പെടുത്താൻ തീരുമാനിച്ചു. വിനാശകാലേ വിപരീത ബു:ദ്ധി എന്ന് പറഞ്ഞത് പോലെ. കരിക്കോട് ഒരു വിഷവൈദ്യ ശാല ഉണ്ടായിരുന്നു. അത് നടത്തിയിരുന്നത് തടിച്ച ഒരു മദ്ധ്യവയസ്ക പണ്ടു ഏതോ പ്രിന്സിപ്പാലുമായി ലോഹ്യത്തിൽ ആയിരുന്നു എന്ന് സംസാരം. പ്രിൻസിപ്പാൾ താമസിച്ചിരുന്ന കെട്ടിടത്തിൽ ഇവർ നിത്യ സന്ദർശക ആയിരുന്നു എന്നും കഥ. പിന്നീട് ആ കെട്ടിടം കുട്ടികൾക്ക് വാടകയ്ക്ക് കൊടുത്തിരുന്നു. അവിടെ പ്രിന്സിപ്പാൾ ഉപയോഗിച്ചിരുന്ന ഒടിഞ്ഞ

ഒരു കട്ടിലും മറ്റും ഇവരുടെ ബന്ധത്തിന് തെളിവായി അവർ പ്രദർശിപ്പിച്ചിരുന്നു. ഏതായാലും ഇത്തവണ വിഷവൈദ്യത്തിയെ കളിയാക്കാൻ തീരുമാനിച്ചു. അവരുടെ വൈദ്യശാലയുടെ ബോർഡും അധികം ദൂരെയലല്ലാത്ത ഒരു മൃഗാസ്പത്രിയുടെ ബോർഡും പരസ്പരം രാത്രിയിൽ മാറ്റിവച്ചു. രാവിലെ വൈദ്യത്തി വന്നപ്പോൾ ക്ഷുഭിതയായി. ആരോ പറഞ്ഞു കൊടുത്തു ഞങ്ങൾ ആയിരിക്കും ഇത് ചെയ്തതെന്ന്. അവർ ഒട്ടും സമയം കളയാതെ പ്രിൻസിപ്പാളിനെ കണ്ടു പരാതി ബോധിപ്പിച്ചു. അഡ്വൈസർമാരായ മധുസാറും സുധാകരൻ സാറും ഞങ്ങളെ വിളിപ്പിച്ചു ശകാരിച്ചു. ഉടൻ തന്നെ ബോർഡുകൾ മാറ്റി പഴയ രീതിയിലാക്കാൻ ആവശ്യപ്പെട്ടു. വൈദ്യത്തിയോടു മാപ്പ് പറയാനും. മാപ്പ് പറഞ്ഞിലെങ്കിലും അന്ന് രാത്രിയിൽ തന്നെ ബോർഡുകൾ മാറ്റി സ്ഥാപിച്ചു. ഏതായാലും ശിക്ഷ അതിൽ ഒതുങ്ങി. അലെങ്കിൽ അവസാന കാലത്ത് അച്ഛനെ വിളിച്ചു കൊണ്ടു വരാനും മറ്റും പറഞ്ഞിരുന്നെങ്കിൽ വിഷമം ആയേനെ. ഒരു പക്ഷെ നല്ല കുട്ടിയായി നടിക്കുന്ന ഞാൻ കൂടി ഉള്ളതുകൊണ്ടാവാം, മധുസാറിന്റെയും സുധാകരൻ നായർ സാറിന്റെയും മഹാ മനസ്കതയും ആവാം. ഏതായാലും രക്ഷപ്പെട്ടു.

## 19

## കരണ്ടികളുടെ മാരത്തോൺ ഓട്ടം

ഞങ്ങൾ പുറത്തു താമസിക്കുന്ന കരണ്ടികൾ കോളേജിൽ നടക്കുന്ന കളികളിൽ അപൂർവ്വം മാത്രമേ ചേരാറുള്ളൂ. ലോഡ്ജിനടുത്ത് ചെറിയ കോർട്ടുണ്ടാക്കി ഷട്ടിൽ കളിക്കും ചിലർ , മറ്റു ചിലർ സമയം പോകാൻ ചീട്ടു കളിക്കും, അതും വല്ലപ്പോഴും മാത്രം. കോളേജുടീമിൽ ചേരാൻ അവസരം ഹോസ്റ്റലിൽ താമസിച്ചു പഠിക്കുന്നവര്ക്കുമാത്രമേ കിട്ടാറുള്ളൂ. പുസ്തകപ്പുഴുക്കൾ എന്ന സൽപേരും ഉള്ളതുകൊണ്ട് ഞങ്ങൾ ഇതൊന്നും കാര്യമാക്കാറില്ല. പലരും പോക്കറ്റ് ബില്യാർഡ്സിൽ ലോക നിലവാരം പുലർത്തുന്നു എന്നത് സത്യം ആണെങ്കിലും. ഇതൊന്നും കളി കാണാൻ തടസ്സം അലല്ലോ.

അന്ന് ടി കെ എമ്മിൽ കളികളുടെയും കളിക്കാരുടെയും സുവർണകാലം ആയിരുന്നു. ഫുട്ബാള്, ബാസ്കറ്റ്ബാള്, വോളിബാൾ എന്നിവയിൽ കൊലല്ല ജില്ലാ ലീഗിൽ ടി കെ എമ്മിന് എതിരാളികൾ ദുർലഭം ആയിരുന്നു. പത്തിലധികം

വര്‍ഷം ദേശീയ സംസ്ഥാന ടേബിള്‍ ടെന്നീസ് ചാമ്പ്യന്‍ ആയിരുന്ന രാമാനുജം, കളിയിലും പഠിത്തത്തിലും ഒരു പോലെ മികവു പുലര്‍ത്തിയിരുന്ന പി സി മുഹമ്മദ് കുഞ്ഞി, സ്ടോപ്പര്‍ ബാക്ക് രാധാകൃഷ്ണന്‍ ബാസ്കറ്റ് ബാളില്‍ സണ്ണി, ഹാരീസ്, വോളിബാളില്‍ നീളന്‍ മുഹമ്മദ് കുഞ്ഞി എന്നീ പേരുകള്‍ ഓര്‍മ്മയില്‍ വരുന്നു. പി സി മുഹമ്മദ് കുഞ്ഞി യുനിവേര്‍സിറ്റി ഒന്നാം റാങ്കും ദേശീയ ഫുട്ബാള്‍ ടീമില്‍ അംഗത്വവും കിട്ടിയ ആള്‍ ആയിരുന്നു. മിക്കവാറും രണ്ടോ മൂന്നോ ദക്ഷിണ മേഖലാ ടൂര്‍ണമെന്റുകള്‍ കോളേജില്‍ വച്ച് നടത്തുക പതിവായിരുന്നു. ടി കെ എം ടീം പതിവായി ഫൈനലില്‍ ഏറ്റുമുട്ടുന്ന ചില ടീമുകള്‍ ഫുട്ബാളില്‍ അലിണ്ട്, കൊല്ലം എസ എന്‍ കോളേജ് ( കളി മാത്രമല്ല കയ്യാങ്കളിക്കും പ്രസിദ്ധര്) വോളിബാളില്‍ എം ജി കോളേജ് , ബാസ്കട്ബാളില്‍ മാര്‍ ഇവാനിയോസ് കോളേജ് ഇവയൊക്കെ ആയിരുന്നു. എം ജി കൊളെജിലെ ടീമുമായി കളിക്കുമ്പോള്‍ കളി കാണാന്‍ അവരുടെ പി ഡി യുടെ മുഖത്തു നോക്കിയാല്‍ മതി. സ്മാഷും ലിഫ്റ്റും ബ്ലോക്കും എല്ലാം അവിടെ കാണാം.

കളി മോശമായാല്‍ കണ്ണുരുട്ടും, മീശ വിറയ്ക്കും , പല്ലിറുമ്മും ചുണ്ടില്‍ നല്ല തെറിതന്നെ വരും എന്ന് തോന്നുന്നു. കളി തോറ്റാല്‍ അദ്ദേഹം കളിക്കാര്‍ക്ക് തിരിച്ചുപോകാന്‍ വണ്ടിക്കൂലി കൊടുക്കുകയില്ലെന്നു പറയുന്നു. ഭയങ്കര ചൂടന്. നങ്ങളുടെ പി ഡി അഹദ് സാര്‍ നല്ല തികഞ്ഞ അഭ്യാസിയും ഗുസ്ഥിക്കാരനെപ്പോലെ ഇന്നത്തെ 'സിക്സ്പാക്' ആയിരുന്നു. സാറിന്റെ മസില്‍ ഡാന്‍സ് വിശേഷ ദിവസങ്ങളില്‍ സാര്‍ അവതരിപ്പിക്കും. വളരെ സരസന്.

വാര്‍ഷിക അതെല്റ്റിക് മീറ്റില്, പ്രത്യേകിച്ചും നാലാം വര്‍ഷവും അഞ്ചാം വര്‍ഷവും ഞങ്ങള്‍ കരണ്ടികളും പങ്കെടുക്കും. ചേരുന്ന ഇനം നീണ്ട ഓട്ടങ്ങളാണ്. ക്രോസ് കണ്ട്രി, 5000, 10000 മീട്ടര്‍ ഓട്ടങ്ങള്. ഇതാകുമ്പോള്‍ മെല്ലെ ഓടിയാല്‍ മതി, ഞങ്ങളുടെ കഴിവനുസരിച്ച് ചുമ്മാതെ കൂട്ടത്തില്‍ ഓടും. പക്ഷെ സ്റ്റേഡിയത്തില്‍ ആദ്യം ഫിനിഷ് ചെയ്യുന്ന ആള്‍ക്ക് പുറകെ നാലഞ്ചു റൌണ്ട് വരെ പുറകില്‍ ആകുമ്പോള്‍ കൂക്കലും റഫറിമാരുടെ തെറിയും കൊണ്ടഭിഷേകം ഉറപ്പു. ഞങ്ങളുടെ ലക്ഷ്യം ഓട്ടം പൂര്‍ത്തിയാക്കുക മാത്രമാണ്, സമ്മാനം ഒന്നും ലക്ഷ്യമല്ല പക്ഷെ ഞങ്ങളെ പ്രോത്സാഹിപ്പിക്കാന്‍ ഞങ്ങളുടെ കൂട്ടുകാര്‍ മാത്രമേ ഉണ്ടാവുകയുള്ളൂ പലപ്പോഴും . ഞങ്ങള്‍ നാല് പേര്‍ ആണ്

ഇങ്ങനെ ഓടാനുള്ളത്. ആശാന്( ബ്രിഗേഡിയര്) ശശി, പാലാ മുരളി, ചെട്ടികുളങ്ങര രവീന്ദ്രന്, മാവേലിക്കര മുരളി. ചിലരൊക്കെ വഴിയിൽ വച്ച് നിറുത്തും. മൂന്നു നാല് റൌണ്ട് കഴിയുമ്പോൾ ഭയങ്കര ക്ഷീണം കൊണ്ടു നിർത്താനുള്ള കലശലായ മോഹം തോന്നും. അപ്പോൾ പിടിച്ചു നിന്നാൽ പിന്നെ അങ്ങനെ ഒഴുകി പൊയ്ക്കൊള്ളും. അവസാനം ഓട്ടം തീർന്നു കഴിയുമ്പോൾ മാത്രമാണ് വിവരം അറിയുക. ഒരാഴ്ചയെങ്കിലും നടക്കാൻ തന്നെ വിഷമം, കക്കൂസിൽ പോയി ഇരിക്കാനാണ് കൂടുതൽ വിഷമം.എന്നാലും ഞങ്ങൾ അടുത്ത വർഷവും മത്സരിക്കും.

## 20

## സ്റ്റഡി ടൂർ - ദക്ഷിണ ഇന്ത്യ

എഞ്ചിനീയറിംഗ് വിദ്യാഭ്യാസത്തിന്റെ അവിഭാജ്യ ഘടകം ആയിരുന്നു സ്റ്റഡി ടൂർ അന്ന്. തുടക്കം മുതൽ അവസാനം വരെ കുട്ടികൾ തന്നെ പരിപാടി തയാറാക്കി അദ്ധ്യാപകരുടെ അംഗീകാരത്തിനു സമർപ്പിക്കുന്നു. ടൂർ പരിപാടി അംഗീകരിച്ചു കഴിഞ്ഞാൽ വിവിധ കമ്മറ്റികൾ ഉണ്ടാക്കി, ടിക്കറ്റ് ബുക്കിംഗ്, സന്ദർശിക്കുന്ന സ്ഥലങ്ങളിലെ യാത്രാപദ്ധതി, വ്യവസായങ്ങളിലെ സന്ദർശനത്തിനുള്ള അനുമതി, താമസം ഭക്ഷണം എല്ലാത്തിനും പ്രത്യേകം പ്രത്യേകം കമ്മറ്റിയുണ്ടാവും. ഇന്നത്തെപ്പോലെ ഏതെങ്കിലും ടൂർ കമ്പനിയെ എല്പിക്കുകയല്ല ഈ പരിപാടിയും യാത്രയും പ്ലാൻ ചെയ്യുന്നതു വഴി ഒരു ബ്രുഹദ് പദ്ധതി എങ്ങനെ ആവിഷ്കരിച്ചു നടപ്പാക്കാം എന്നതിനുള്ള പരിശീലനം ഞങ്ങൾക്ക് കിട്ടിയിരുന്നു. അന്ന് ഈ-മെയിലും ഇന്നത്തെപ്പോലെ മൊബൈൽ ഫോണും മറ്റു സൌകര്യവും ഇല്ല എല്ലാം എഴുത്തുകുത്തിൽ തന്നെ ചെയ്യണം.

നാലാം വര്ഷം ദക്ഷിണ ഇന്ത്യൻ ടൂറും അഞ്ചാം വര്ഷം ഉത്തര ഇന്ത്യയുമാണ് പതിവ്. ഞങ്ങളുടെ ബാച്ചിൽ നാലാം വര്ഷം മൈസൂര്, ബാമ്ഗളൂര്, പൂന ബോംബെ , ഹൈദരാബാദ് മദിരാശി ഈ നഗരങ്ങൾ പതിനഞ്ചു ദിവസം കൊണ്ടു സന്ദർശിക്കുന്നു. 450 രൂപയായിരുന്നു ചെലവ്. ഇത്ര ഭീമമായ തുക ഉണ്ടാക്കാൻ വിഷമം ആയതു കൊണ്ടു ഞാൻ ടൂറിനില്ല എന്ന് പറയും. അഡ്വൈസര്മാർ കോളേജിൽ നിന്ന് പണം വാങ്ങി തരും , സ്കോളർഷിപ്പ്

കിട്ടുമ്പോൾ തിരിച്ചു പിടിക്കും എന്ന വ്യവസ്ഥയില്. മിക്കവാറും എല്ലാവരും ടൂറിനുണ്ടാവും. ആരോഗ്യ പരമായ കാരണങ്ങളാൽ മാത്രമേ ഒഴിവാകാൻ കഴിയൂ.

മൈസൂരിലെ ലളിത് മഹൽ പാലസും കുന്നിൻ മുകളിൽ ഉള്ള കൂറ്റൻ കാളയുടെ (നന്ദി ഹില്സ്) പ്രതിമയും എല്ലൂ കണ്ടു. ബാംഗളൂരിലെ ഭാരത് ഇലക്ട്രോണിക്സ്, ഹിന്ദുസ്ഥാൻ എയറോനോടിക്സ് എന്നീ ഫാക്ടറികളും ആണ് കണ്ടത്. പരീക്ഷയ്ക്ക് പഠിച്ച സാധനങ്ങൾ നിർമിക്കുന്നത് നേരിട്ട് കാണാനുള്ള അവസരം എല്ലാവര്ക്കും അങ്ങനെ കിട്ടി. ക്രിക്കറ്റ് കളി ഒന്നും ഇല്ലായിരുന്നു, കണ്ഠീരവസ്റ്റേഡിയം മാത്രം കണ്ടു. പൂനയിൽ കേന്ദ്ര ജല വികസന അതോരിറ്റിയുടെ ഖടക് വാസല എന്ന സ്ഥലത്തുള്ള ഗവേഷണ സ്ഥാപനം കണ്ടു. ഒരു ട്രെയിൻ അപകടത്തിൽ രണ്ടു കാലും മുറിക്കേണ്ടി വന്ന എന്റെ ഒരു ബന്ധുവിനെ പൂന മിലിട്ടറി ആസ്പത്രിയിൽ പോയി കണ്ടു. കല്കത്തായിൽവച്ച് നീങ്ങിക്കൊണ്ടിരുന്ന ട്രെയിനി ലേക്ക് ചാടിക്കയറാൻ ശ്രമിച്ചപ്പോൾ ട്രെയിനിന്റെയും പ്ലാറ്റ്ഫോമിന്റെയും ഇടയിൽ വീണതായിരുന്നു പാവം. ശസ്ത്രക്രിയയ്ക്ക് പൂനയിൽ കൊണ്ടു വന്നതായിരുന്നു.

പൂന കഴിഞ്ഞു ഡെക്കാൻ ക്വീൻ എന്ന അന്നത്തെ അതിവേഗ ട്രെയിനിൽ ബോംബെയിൽ എത്തി. ഏറ്റവും കൂടുതൽ ദിവസങ്ങൾ ബോംബെയിൽ കഴിയത്തക്ക വിധം ആയിരുന്നു യാത്ര പ്ലാൻ ചെയ്തത്. ക്രിസ്തുമസ് കാലം, ബീച്ചിലും കടകളിലും എല്ലൂ വലിയ തിരക്ക്. മറൈൻ ഡ്രൈവിലും ജുഹുബീച്ചിലും മലബാർ ഹിലില്ലും എല്ലൂ ധാരാളം സമയം കഴിക്കാൻ കഴിഞ്ഞു. മറൈൻ ഡ്രൈവിലെ ഒരു അക്വേറിയത്തിൽ നിന്ന് ഒന്നാം തരം മത്സ്യം പൊരിച്ചത് കഴിച്ച ഓർമ്മയുണ്ട്. ഞങ്ങളുടെ കൂട്ടത്തിലെ ചില വിലസ്ലാർ ചുവന്ന തെരുവും സന്ദർശിച്ചു. അവിടെ വിവിധ വില നിലവാരത്തിലുള്ള വേശ്യകളെ കിട്ടുമത്രേ. അധികം പഴക്കമില്ലാത്ത വില കൂടിയ പുതിയ പെൺകുട്ടികൾ മുറിക്കുള്ളിലും പഴകി ആകർഷണം നഷ്ടപ്പെട്ടു രോഗം പിടിച്ചവർ തെരുവിലും ആൾക്കാരെ ആകർഷിക്കാൻ ശ്രമിക്കുന്നു. തെരുവിൽ തന്തയാരെന്നറിയാത്ത കൊച്ചുകുട്ടികൾ കളിക്കുന്നു.. തിരക്ക് കൂടിയ ചില ക്ഷേത്രങ്ങളിൽ പൂജാരിമാരുടെ ബ്രോക്കർമാരെപ്പോലെ ചിലർ ആൾക്കാരെ പിടിച്ചു കൊണ്ടു വേശ്യാലയത്തിലേക്ക് നയിക്കുന്നു. തെരുവിൽ ഏതാനും പോലീസുകാർ നോക്ക് കുത്തികളായി ഇതെല്ലൂ കണ്ടു നില്കുന്നു. ബോംബെയിലെ ഏറ്റവും

വ്യത്തികെട്ട തെരുവുകൾ ആയിരുന്നു അത്. സർക്കാർ അംഗീകരിച്ച വേശ്യ തെരുവുകളായിരുന്നുവെങ്കിലും ഗതികേടു കൊണ്ടോ ആരോ ചതിയിൽ പെടുത്തി അവിടെ എത്തിച്ചതോ ആയ ഇവർ ലോകത്തിലെ ഏറ്റവും പഴയ തൊഴിലിൽ ഏർപ്പെട്ടു ജീവിക്കുന്നു. ഈ മനുഷ്യരുടെ പരിതാപകരമായ അവസ്ഥ വല്ലാതെ വേദനിപ്പിക്കുന്നു. ചുരുക്കത്തിൽ അവിടത്തെ കാഴ്ച അറപ്പും വെറുപ്പും ഉണ്ടാക്കുന്നതായിരുന്നു.

തിരിച്ചു വരുന്ന വഴി ഹൈദരാബാദ് സലാർ ജന്ഗ് മ്യൂസിയവും നൈസാമിന്റെ കൊട്ടാരവും മറ്റും കണ്ടു. മദിരാശിയിൽ ഇങ്ഗ്ലീഷ് ഇല്കട്രിക് എന്ന ഫാക്ടറിയിൽ ട്രാൻസ്ഫോർമർ ഉണ്ടാക്കുന്ന രീതി വിശദമായി പഠിക്കാൻ കഴിഞ്ഞു. അശോക് ലൈലണ്ട് കാർ നിർമ്മാണ ശാലയും കണ്ടു.

## 21

## ഉത്തര ഇന്ത്യാ ടൂറും സാഹസികത്വവും

അഞ്ചാം വര്ഷം ഡൽഹി ആഗ്ര ചണ്ടിഗർ , സിംല, കല്കത്ത ഇവയായിരുന്നു പരിപാടിയില്. കൂടുതൽ സമയവും ട്രെയിനിൽ റൌണ്ട് ടൂർ ടിക്കറ്റെടുത്ത് പോകുന്നതുകൊണ്ട് മിക്കവാറും റിസർവേഷൻ ഉണ്ടാവും. ഒരു ബോഗിയുടെ മിക്കവാറും പകുതിയിലധികം ഭാഗം ഞങ്ങളുടെ പാർട്ടി തന്നെ ആയിരിക്കും. വിദ്യാർഥികൾക്കുള്ള കൺസെഷൻ വാങ്ങി തുഛമായ പൈസ മാത്രമേ ചിലവുള്ളൂ ടിക്കറ്റിനു. കൂടുതലും പൈസ ദിന ബത്തയായി ഞങ്ങൾക്ക് കിട്ടും. ചിലർ അതെല്ലാം അടിച്ചു പൊളിച്ചു ചിലവാക്കും. എന്നെപ്പോലെയുള്ളവർ ബോംബെയിലും മറ്റും പഴയ പുസ്തകങ്ങൾ കിട്ടുന്ന കട അന്വേഷിച്ചു പുസ്തകം ആക്കി മാറ്റും ഭക്ഷണം കഴിച്ചു ബാക്കിയുള്ള പൈസ. പിന്നെ ചെറിയ തരം സോവനീരുകളും. എല്ലാത്തിനും നല്ലവണ്ണം വില പേശിയാണ് വാങ്ങുന്നത്. പത്തു രൂപ വില പറഞ്ഞാൽ രണ്ടു രൂപായിൽ തുടങ്ങും ഞങ്ങള്. ചിലപ്പോൾ വില്കുന്നവർ അവരുടെ ഭാഷയിൽ പച്ചത്തെറി ആയിരിക്കും പറയുന്നത്. ഭാഷ അറിയാത്ത ഞങ്ങൾക്ക് ഒരു കൂസലും ഉണ്ടാവില്ല.പലപ്പോഴും മൂന്നിൽ ഒന്നിൽ കൂടുതൽ വില കൊടുത്തു ഒരു സാധനവും വാങ്ങിയ ഓർമ്മയില്ല.പുസ്തകം ഒഴിച്ചു.

ഒരിക്കൽ മാത്രം ഈ പതിവ് തെറ്റിക്കേണ്ടി വന്നു. മദിരാശിയിൽ മൂർ മാർകെറ്റിൽ ഒരു പുസ്തകക്കടയിൽ സന്ധ്യാ സമയത്ത് ഒരു നല്ല ബുക്ക് കണ്ടു. ഗിലമ്പിന്റെ സർക്യൂട്ട് തിയറിയാണ് ബുക്ക് . കടക്കാരൻ സന്ധ്യാ ദീപം കത്തിച്ചു കൊണ്ടിരിക്കുമ്പോഴാണ് ഞങ്ങൾ കടയിലെത്തിയത്. അല്പം കാത്തു നിന്നു. ബുക്കിനു അയാളോട് വില ചോദിച്ചു . അമ്പത് രൂപയെങ്കിലും വിലയുള്ള ബുക്കിനു അയാൾ പറഞ്ഞ തുക വെറും പത്തു രൂപാ. പതിവുപോലെ വിലപേശാൻ തുടങ്ങിയപ്പോൾ കടക്കാരൻ " എന്നാ സാർ ഇന്ത മാതിരി, നാനിന്തു കടവുൾ പ്രാർഥിച്ചു സന്ധ്യാ സമയമായത് ന്യായമായ വില താൻ ചൊലിയ്യത് . കൂടതൽ പേശ വേണ്ട". അത് കൊണ്ടു ഒരിക്കൽ മാത്രം കടക്കാരൻ പറഞ്ഞ വിലക്ക് പുസ്തകം വാങ്ങി.

നേരിട്ട് ആഗ്രയിലെക്കായിരുന്നു യാത്ര. യമുനാ നദിയുടെ തീരത്ത് ശാന്തഗംഭീരം ആയി നിൽകുന്ന പ്രേമത്തിന്റെ അനശ്വരകുടീരമായ താജും അക്ബറിന്റെ കോട്ടയും ഫത്തേപ്പൂർസിക്രിയും കണ്ടു ഡൽഹിയിലേക്കു തിരിച്ചു. ഡൽഹിയിൽ പാര്ലമെന്റ് ഹൌസും രാഷ്ട്രപതി ഭവനും എല്ലാം ദൂരെ നിന്ന് മാത്രമേ കാണാൻ കഴിഞ്ഞുള്ളൂ. ഡൽഹിയിൽ നിന്ന് ചന്ദീഗർ വഴി സിംലയിലേക്ക് . കൽക്ക എന്ന സ്ഥലത്ത് നിന്നാണ് സിംലായ്ക്കുള്ള നാരോ ഗെയ്ജ് ട്രെയിൻ കയറേണ്ടത്. ഞങ്ങൾ ടിക്കറ്റ് എടുത്തു നിൽക്കുമ്പോൾ ബോംബെയിൽ നിന്ന് ഒരു വനിതാ കോളേജിലെ കുട്ടികളും ഞങ്ങളുടെ കൂടെ സിംലയ്ക്ക് ഉണ്ടെന്നു കണ്ടു. നാരോ ഗെയ്ജ് ട്രെയിനിൽ സീറ്റുകൾ വളരെ അടുത്താണ്. ഒരാളിന്റെ കാൽ എതിരെ ഇരിക്കുന്നയാളിന്റെ കാലുമായി പിനഞ്ഞേ ഇരിക്കാനാവൂ. കിട്ടിയ അവസരം പരമാവധി ഉപയോഗിക്കാൻ ഞങ്ങളിലെ പുരുഷ സിംഹങ്ങൾ മുൻകൈ എടുത്തു. പെൺകുട്ടികളെല്ലാം ഞങ്ങളുടെ എതിർ സീറ്റില്. ഞങ്ങൾ മറുവശം. മുഖാമുഖം. കാലുകൾ പലപ്പോഴും കോർത്ത് ഇരിക്കണം. മിനുട്ടുകൾ നീണ്ട തുരങ്കങ്ങളിൽ കൂടി പോകുമ്പോൾ ചിലപ്പോൾ ട്രെയിനിൽ പൂർണ അന്ധകാരം ആയിരിക്കും. അതിനിടയിൽ എന്തൊക്കെ നടന്നിട്ടുണ്ടോ എന്ന് അതിൽ പങ്കെടുത്തവർക്ക് മാത്രമേ അറിയൂ. പാട്ടും മേളവും എല്ലാം ആയി ഹിമവാന്റെ താഴ് വരയിൽ കൂടി ഒരു പുഴു പോലെ നീങ്ങിയ ട്രെയിൻ ഉയരങ്ങളിലേക്ക് കുതിച്ചു. ബ്രിട്ടീഷുകാർ വേനൽക്കാല തലസ്ഥാനമായി വികസിപ്പിച്ചെടുത്ത സിംല വേനൽക്കാലത്ത് സന്ദർശിക്കുക സന്തോഷകരമാണെങ്കിലും ഡിസംബറിൽ അല്പം കഠിനമാണ്,

പ്രത്യേകിച്ചും ഭൂമദ്ധ്യ രേഖയ്ക്ക് തൊട്ടടുത്ത് താമസിക്കുന്ന നമുക്ക്. അങ്ങോട്ടുള്ള യാത്രയുടെ രസത്തിൽ തണുപ്പ് അറിഞ്ഞില്ല

ട്രെയിനിൽ നിന്നിറങ്ങിയപ്പോൾ വൈകുന്നേരം നാല് മണി. നല്ല തണുപ്പ് വീണു തുടങ്ങിയിരുന്നു. ഇട്ടിരുന്ന കമ്പിളി ഉടുപ്പും മറ്റും കടന്നു തണുപ്പ് ഉള്ളിലേക്ക് അരിച്ചു കയറുന്നു. ഞങ്ങളുടെ താമസം റിഡ്ജ് എന്ന ഹോട്ടലിൽ ആയിരുന്നു. നാല്പതോളം ഉണ്ടായിരുന്ന ഞങ്ങളുടെ പെട്ടികൾ മുഴുവൻ രണ്ടു ഷെർപ്പാകൾ പുറകിൽ അട്ടി വെച്ചു ഹോട്ടലിൽ എത്തിച്ചു. അവരുടെ ഉയരത്തിന്റെ മൂന്നിരട്ടി അട്ടിവെച്ച പെട്ടിയുമായി അവർ കുനിഞ്ഞു ബാലൻസ് ചെയ്തു കുത്തനെയുള്ള കയറ്റം കയറുന്നത് അത്ഭുതത്തോടെ ഞങ്ങൾ കണ്ടു നിന്നു. ഒരു ഭാരവും ഇല്ലാതെ കയറ്റം കയറാൻ ഞങ്ങൾ ബുദ്ധിമുട്ടിയപ്പോൾ ഇത്രയും ഭാരവുമായി അവർ കയറുന്നു. “അത്യുന്നതങ്ങളിൽ ദൈവത്തിനു സ്തോത്രം” പറഞ്ഞു ഞങ്ങളും കയറി.

ഇതിനടയിൽ മധു സാറിന്റെ ഉപദേശം. ഈ തണുപ്പിനു പിടിച്ചു നിൽക്കണമെങ്കിൽ ചൂടുള്ള വല്ലതും വാങ്ങി കുടിച്ചു കൊള്ളണം എന്ന്. അല്ലെങ്കിൽ അവിടെ കിടന്നു വടിയായാൽ സാറിനും സുധാകരൻ സാറിനും പണിയാവും എന്ന് ധ്വനി. ഏതായാലും ഹോട്ടലിൽ എത്തി ഭക്ഷണം കഴിക്കുന്നതിനു മുമ്പ് തന്നെ ആരൊക്കെയോ കുതിരയ്ക്ക് കൊടുക്കുന്ന പാനീയം സംഘടിപ്പിച്ചു അകത്താക്കുന്നത് കണ്ടു. ഞാനും അല്പം അകത്താക്കാൻ ശ്രമിച്ചു എങ്കിലും പരിചയം തീരെ ഇല്ലാത്തത് കൊണ്ടു കഴിഞ്ഞില്ല ബാക്കിയുള്ളവർ രജായിയ്ക്കുളിൽ സുഖമായി ഉറങ്ങി. ഞാനും. പുലർച്ചെ ഞാൻ ഉണർന്നു. ജനാലയിൽ കൂടി നോക്കിയപ്പോൾ മഞ്ഞു നിറഞ്ഞ ഹിമവാന്റെ ശ്രുംഗങ്ങളിൽ കൂടി സൂര്യ ഭഗവാൻ ഉദിച്ചുയരുന്നു. സുന്ദരമായ ആ കാഴ്ച കാണാൻ ഞാൻ മറ്റുള്ളവരെ വിളിച്ചുണര്ത്താൻ നോക്കി. ലഹരി കഴിച്ചുറങ്ങുന്ന അവർക്കിതൊന്നും കാണാൻ ഭാഗ്യമില്ല ആരും ഉണർന്നു നോക്കിയില്ല ആ അപൂർവ ഭാഗ്യം എനിക്കു മാത്രം. പിറ്റേ ദിവസം തണുപ്പ് കാരണം അധികം പുറത്തു പോയില്ല ഉച്ച കഴിഞ്ഞു തിരിച്ചു യാത്രയായി. സിംലയിൽ പോയി എന്ന് മാത്രം.

ഇനിയാണ് യാത്രയിലെ ശരിയായ ബുദ്ധിമുട്ടു അനുഭവിച്ചത്. ഞങ്ങളുടെ കൽക്കായിൽ നിന്നുള്ള യാത്ര നേരിട്ട് കല്കത്തായിലേക്കാണ്. മൂന്നു ദിവസം

കൽക്കാ മെയിൽ എന്ന അന്നത്തെ ഏറ്റവും നീളമുള്ള ട്രെയിനിൽ യാത്ര. പക്ഷെ ഇന്ത്യൻ ആർമിയുടെ പടിഞ്ഞാറെ മേഖലാ കമാന്ടർ ഞങ്ങൾ ബുക്ക് ചെയ്ത അതെ ട്രെയിനിൽ യാത്ര ചെയ്യുന്നു. അയാൾക്കും പരിവാരങ്ങൾക്കും വേണ്ടി നാല് കമ്പാർട്ട്മന്റ് കൊടുത്തു. ചുരുക്ക ത്തിൽ ഞങ്ങളുടെ റിസർവേഷൻ ക്യാൻസൽ ആയി. സാധാരണ കമ്പാർട്ട്മെന്റിൽ യാത്ര ചെയ്യണം. ഭാഗ്യത്തിന് മധു സാറിന്റെയും സുധാകരൻ നായർ സാറിന്റെയും ഒന്നാം ക്ലാസ് റിസർവേഷൻ ക്യാൻസൽ ആയില്ല. അവർക്ക് ബുദ്ധിമുട്ടില്ല. ഞങ്ങൾ എല്ലാവരും കൂടി ഒരു കമ്പാർട്ട്മെന്റിൽ ഇടിച്ചു കയറി. നരകയാതന സഹിച്ചു ഡൽഹി വരെയെത്തി. എല്ലാവരും കൂടി തീരുമാനിച്ചു ഞങ്ങൾ ഡൽഹിയിൽ ഇറങ്ങി. ഇനി ഈ യാത്ര തീരെ വയ്യ എന്ന് പറഞ്ഞു. സാറന്മാർക്ക് അവരുടെ റിസർവേഷൻ പോകും എന്നതുകൊണ്ടു വിഷമം ഉണ്ട്. ഏതായാലും അവരും ഇറങ്ങി.

ഞങ്ങളുടെ കൂടെയുള്ള വി കെ ഹരീന്ദ്രൻ ( പ്രസിദ്ധ കോൺഗ്രസ് നേതാക്കളും എം എൽ എ യും എം പി യും ഒക്കെ ആയിരുന്ന ശ്രീ ദാമോദര മേനോന്റെയും ലീല ദാമോദര മേനോന്റെയും മകന്) അയാളുടെ അമ്മാവൻ വി കെ മാധവന്കുട്ടി( അന്നത്തെ മാതൃഭൂമി ഡൽഹി ചീഫ് ) യെ സമീപിച്ചു ഞങ്ങൾക്ക് ഒരു കമ്പാര്ട്ട്മെന്റ്റ്ന്റ് ശരിയാക്കി. ജനറൽ കമ്പാര്ട്ട്മെന്റാണ്, സാധാരണ റിസർവേഷൻ കമ്പാർട്ട്മെന്റിനുള്ള പോലെ അകത്തു നിന്ന് പൂട്ടാൻ സൗകര്യം ഇല്ല. ചെറിയ കമ്പാര്ട്ട്മെന്റാനെങ്കിലും ഞങ്ങൾ നാല്പതു പേരും രണ്ടു സാറന്മാരും ഒരു വിധം അതിൽ ഒതുങ്ങിക്കൂടി. പക്ഷെ പുറത്തു നിന്ന് നോക്കിയാൽ കമ്പാർട്ടുമെന്റിൽ ധാരാളം സീറ്റുണ്ട് എന്ന് തോന്നും. ഞങ്ങൾ ചോക്ക് കൊണ്ടു റിസർവ്ഡ് എന്നെഴുതി വച്ചെങ്കിലും മറ്റു യാത്രക്കാർ ഇടിച്ചു കയറാൻ ശ്രമിക്കുന്നുണ്ട്. ഞങ്ങൾ രാത്രി മുഴുവൻ വാതിൽ അകത്തു നിന്ന് തുറക്കാതെ പിടിക്കുവാൻ തവണയായി നില്പുറപ്പിച്ചു. രാത്രി പത്തുമണി കഴിഞ്ഞു , യു പി യിലെ മുഗൾസരായി സ്റ്റേഷനിൽ വച്ചു ഒരു യാത്രക്കാരൻ ബലം പ്രയോഗിച്ചു കമ്പാർട്ട്മെന്റിൽ കയറാൻ ശ്രമിച്ചപ്പോൾ അയാളുടെ കൈ ജനാലയുടെ ഷട്ടർ വീണു മുറിവ് പറ്റിഎന്ന് തോന്നുന്നു. അയാൾ “ I will shoot you “ എന്ന് പറഞ്ഞു കയ്യിൽ ഉണ്ടായിരുന്ന വലിയ വടി ജനാലയിൽ കൂടി അകത്തോട്ടു തള്ളി. ഞങ്ങൾ എല്ലാവരും കൂടി അത് പിടിച്ചു വാങ്ങി. ഈ ബഹളത്തിനിടയിൽ വണ്ടി പുറപ്പെട്ടു. അയാൾ ആൾക്കാരെയും കൂട്ടി അടുത്ത സ്റ്റേഷനിൽ വഴക്കിനു വരുമെന്ന് ഞങ്ങൾക്ക് തോന്നി. ഭാഗ്യ വശാൽ അയാൾ വന്നില്ല. ഞങ്ങൾ ഭയന്ന്

കാത്തിരുന്നു. ഒന്നും സംഭവിച്ചില്ല ഏതായാലും ഞങ്ങൾ ആ വടി ആ യാത്രയുടെ ഓർമ്മയ്ക്കായി ടി കെ എം ഹോസ്റ്റലിൽ എത്തിച്ചു. കുറെ നാൾ അത് അവിടെ സൂക്ഷിച്ചു വച്ചിരുന്നു. കല്കത്തായിലും അവിടെ നിന്നും മദിരാശി വഴി കൊലല്ലത്തക്കും മറ്റു അനിഷ്ട സംഭവങ്ങളൊന്നും ഇലാല്ലത ഞങ്ങൾ യാത്ര ചെയ്തു. എലാല്ലവരും അങ്ങനെ സംഭവ ബഹുലമായ ഒരു സ്റ്റഡി ടൂർ അങ്ങനെ അവസാനിച്ചു.

## 22

## മറ്റൊരു മാതൃകാ അദ്ധ്യാപകന്- ഹരിഹരൻ സാർ

മധു സാറിനെപ്പോലെ തന്നെ ഞാൻ ബഹുമാനിക്കുകയും എന്റെ അദ്ധ്യാപനരീതിയിൽ അനുകരിക്കാൻ ശ്രമിക്കുകയും ചെയ്ത മറ്റൊരദ്ധ്യാപകൻ കൂടി ഉണ്ടായിരുന്നു. അത് തിരുവനന്തപ്പുരം എഞ്ചിനീയറിംഗ് കോളേജിൽ നിന്നും ടി കെ എമ്മിൽ പഠിപ്പിക്കാൻ വന്ന ഹരിഹരൻ സാറായിരുന്നു. സാറിന്റെ രീതി വളരെ ലളിതമാണ് മധു സാറിന്റേതിൽ നിന്നും തികച്ചും വ്യത്യസ്തം. സാറിന്റെ ക്ലാസ്സിൽ സാർ പഠിപ്പിക്കുന്ന വിഷയം ഏറ്റവുംമോശമായ കുട്ടിയ്ക്കും മനസ്സിലാകണ മെന്നതാണ് സാറിന്റെ ലക്ഷ്യം. സാർ പറയുന്ന മിക്കവാറും കാര്യങ്ങൾ വളരെ വ്യക്തമായി വിശദമായി നല്ലഅക്ഷരത്തിൽ ബോർഡിൽ എഴുതും. - 1+ 1 = 0 എന്ന് പോലും സാറെഴുതും ബോർഡില്. ആദ്യം ഒന്ന് പറയും, പിന്നീട് എഴുതും , എലാല്ല കഴിഞ്ഞു ആദ്യം മുതൽ ഒരിക്കൽ കൂടി പറയും., ചുരുക്കത്തിൽ സാർ മൂന്നു പ്രാവശ്യം വിഷയം അവതരിപ്പിക്കും എന്ന് സാരം. പൊതുവേ ക്ലാസ്സിൽ ശ്രദ്ധയോടെ ഇരിക്കുന്ന മിക്കവർക്കും ഒരിക്കൽ കേട്ട് ബോർഡിൽ എഴുതിയതു എഴുതിക്കഴിയുമ്പോൾ എലാല്ല മനസിലായിട്ടുണ്ടാവും . മൂന്നാമത്തെ പ്രാവശ്യം കേൾക്കാൻ മിക്കവർക്കും ക്ഷമ ഉണ്ടാവില്ല നെയ്യേറിയാലും അപ്പത്തിന്റെ രുചി കുറയില്ല എന്ന വചനം ഓർക്കുന്നത് നന്നായിരിക്കും. ഞാൻ എന്റെ അദ്ധ്യാപനത്തിൽ ഒന്നും രണ്ടും പകർത്തും, കയ്യക്ഷരം സമാ അത്ര നന്നലെങ്കിലും മൂന്നാമത്തെത്തിനു ക്ഷമ ഉണ്ടാവാറില്ല

ഞാൻ മദിരാശി ഐ ഐ ടി യിൽ എം ടെക്കിനു പഠിക്കുമ്പോൾ ഹരിഹരൻ സാർ പി എച് ഡി ക്ക് അവിടെ ചേർന്നിട്ടുണ്ടായിരുന്നു. സാറിന്റെ ആത്മാർഥതയ്ക്ക്

ഒരു ഉദാഹരണം ഇതാ. ഞങ്ങളിൽ ചിലർ അമേരിക്കയിൽ നിന്ന് മാതൃകാ അദ്ധ്യാപകന്റെ അവാർഡ് വാങ്ങിയ ഒരു പ്രൊഫസരുടെ ( ഡോ രവീന്ദ്രൻ ) ലിനിയർ പ്രോഗ്രാമിംഗ് ക്ലാസിന് ചേർന്നു. ഹരിഹരൻ സാറും ഉണ്ടായിരുന്നു. ആഡിറ്റ് കോര്സാകുമ്പോൾ പരീക്ഷ എഴുതണമെന്നു നിർബന്ധം ഇല്ലപക്ഷെ ഹരിഹരൻ സാർ എല്ലാ അസൈന്മെന്റും പരീക്ഷയും എഴുതി മറ്റു ബി ടെക് കുട്ടികളുടെ കൂടെ മത്സരിച്ചു ക്ലാസിൽ ഒന്നാമതായി ജയിച്ചു. ഇത്രയും പ്രായം ആയിട്ടും ചെയ്യുന്ന കാര്യത്തിൽ ഇത്രയും ശ്രദ്ധയും ആത്മാർഥതയും അനുകരണീയം തന്നെ. അങ്ങനെയുള്ള ഹരിഹരൻ സാറിനും എന്റെ സാഷ്ടാംഗ പ്രണാമം.

## 23

## ലബ്ബാ സാർ

എന്റെ ജീവിതത്തിൽ എന്നെ സ്വാധീനിച്ച ഏതാനും ചിലരെ കൂടി സ്മരിക്കാതെ ഇത് നിറുത്താൻ വയ്യ. അതിൽ ഒരാളാണ് പ്രൊഫസർ ജമാലുദീൻ ലബ്ബ സാർ എന്റെ അവസാന വർഷ വാചാ പരീക്ഷയ്ക്ക് പരീക്ഷകൻ ആയി വന്നപ്പോഴത്തെ എന്റെ അനുഭവവും എന്റെ ഉപരിപഠനത്തെ ആ സംഭവം എങ്ങനെ സ്വാധീനിച്ചു എന്നും ഞാൻ മുമ്പെഴുതി. അത് 1968 ൽ ആയിരുന്നു എന്നോർക്കുക. ഇന്നും ഞാൻ അദ്ദേഹം നിർണായക സ്ഥാനത്തിരുന്നു നയിക്കുന്ന സ്ഥാപനത്തിൽ ( എം ഈ എസ് എഞ്ചിനീയറിംഗ് കോളേജില്, കുറ്റിപ്പുറം ) ജോലി ചെയ്യുന്നു എന്നത് യാദൃശ്ചികം എന്ന് പറയാനാവില്ല

ഞങ്ങൾ അവസാന വര്ഷം ആയപ്പോഴാണെന്നു തോന്നുന്നു സാർ നമ്മുടെ ടി കെ എമ്മിലെ വൈദ്യുത വിഭാഗം തലവനായത്. അതിനു മുമ്പ്, തിരുവനന്തപുരം കോളേജിൽ നിന്ന് അവധിയിൽ വന്നു ടി കെ എമ്മിൽ ഉണ്ടായിരുന്ന ഹരിഹരൻ സാറും കുറച്ചു നാൾ മധു സാറും ആയിരുന്നു തലവന്മാർ എന്ന് തോന്നുന്നു. സാർ ബോംബെ ഐ ഐ ടി യിൽ നിന്ന് എം ടെക് ബിരുദം വാങ്ങി വന്നതിനു ശേഷം ആയിരുന്നു തലവനായത് എന്ന് തോന്നുന്നു. ഒരു അദ്ധ്യാപകൻ എന്ന നിലയിൽ സാറിനെ ഞങ്ങൾ ആദ്യം പരിചയപ്പെട്ടത് അവസാന വര്ഷം ഇൻഡക്ഷൻ മോട്ടോർ ക്ലാസ് എടുത്തപ്പോഴാണ്. അദ്ദേഹത്തിന്റെ ക്ലാസിനെപ്പറ്റി അസാധാരണമായി ഒന്നും പറയാനില്ല എന്ന് എനിക്ക് തോന്നുന്നു.. പല

ദിവസവും സാർ ക്ലാസിൽ ചർച്ച ചെയ്തിരുന്നത് ആൾക്കാരുമായി എങ്ങനെ ഇടപെടണം എന്നതിനെകുറിച്ചായിരുന്നു. ഡെയിൽ കാർണഗിയുടെ പുസ്തകങ്ങളിലെ വിഷയങ്ങളായിരുന്നു പല ക്ലാസിലും ചർച്ചാ വിഷയം. ജീവിതത്തിൽ എഞ്ചിനീയരിങ്ങിനെക്കാൾ പ്രധാനമായത് ഇത്തരം കാര്യങ്ങളാണ് എന്ന് ഞാൻ ഒരദ്ധ്യാപക നായിക്കഴിഞ്ഞാണ് മനസിലായത്. ലബ്ബ സാറ് വ്യക്തികളെ എങ്ങനെ അനായാസമായി കൈകാര്യം ചെയ്യുന്നു എന്നത് ഇന്നും ആർക്കും മാതൃക ആക്കാവുന്ന രീതിയാണ്. കേരളത്തിലെ സാങ്കേതിക വിദ്യാഭ്യാസത്തിനു ലബ്ബ സാറിനെപ്പോലെ നിശ:ബ്ദമായി ഇത്രമാത്രം സംഭാവന ചെയ്ത ഒരാൾ ഇന്ന് ജീവിച്ചിരിക്കുന്നവരിൽ ഉണ്ടോ എന്ന് സംശയമാണ്.

സാറിന്റെ ബഹുമുഖമായ പ്രവർത്തനങ്ങളിൽ എനിക്ക് അറിയാവുന്ന ചിലത് പറയട്ടെ. ഞങ്ങൾ പഠിക്കുന്ന കാലത്ത് അഞ്ചു വർഷവും കോളേജിലെ കെട്ടിടത്തിന്റെ കിഴക്കേ അറ്റത്തെ ഭാഗം മാത്രമേ പണി തീർന്നിട്ടുണ്ടായിരുന്നുള്ളൂ. താഴത്തെ നിലയിൽ ഇലക്ട്രിക്കൽ ലാബുമാത്രം തീർന്നിരുന്നു, ഇടക്ക് പണി തീരാത്ത ഭാഗവും ഉണ്ടായിരുന്നു. ലൈബ്രറി കെട്ടിടവും കോളേജു ഓഫീസും പ്രിന്സിപാളിന്റെ ക്യാബിനും ഒന്നോ രണ്ടോ ക്ലാസ് മുറികളും മാത്രം മുകളിലത്തെ നിലയില്.

ഞങ്ങൾ കോർസ് തീർന്നു പോന്നതിനു ശേഷം കുറെ വർഷങ്ങൾ കെട്ടിടം ഇങ്ങനെ തന്നെ ആയിരുന്നു. എന്നാൽ ലബ്ബ സാർ പ്രിൻസിപൽ ആയി ചാര്ർെജടുതത്തിനു ശേഷം ടി കെ എം കോളെജിനു ഉണ്ടായ പുരോഗതി അസാധാരണമായിരുന്നു. കെട്ടിടത്തിന്റെ പണി പൂർത്തിയാക്കി, പുതിയതായി മൂന്നോ നാലോ ബി ടെക് കോര്സും വിവിധ എം ടെക് കോര്സുകളും തുടങ്ങി. ശരിക്കും ടി കെ എം തിരുവനന്തപുരം കോളേജുമായി മിക്കവാറും ഒപ്പത്തിനൊപ്പം ആയി മാറി, അല്ല, ലബ്ബ സാർ മാറ്റിയെടുത്തു എന്നതാണ് വസ്തുത. ഇതിനു പ്രധാനപ്പെട്ട ഒരു കാരണം സാറിനു കേന്ദ്ര കേരളാ സർക്കാരുകളിലെ ഉയർന്ന ഉദ്യോഗസ്ഥന്മാരെ എങ്ങനെ കൈകാര്യം ചെയ്യാൻ കഴിഞ്ഞു എന്നതാന്.. മാനേജ് മെന്റിന്റെ സഹകരണം ഇല്ലാതില്ല,എങ്കിലും ഒരു സ്ഥാപനത്തിന്റെ വളർച്ചയ്ക്ക് ചില വ്യക്തികൾ തലവരായി വന്നാൽ ഉണ്ടാകുന്ന മെച്ചം ടി കെ എമ്മിന് ഉണ്ടായി. ഞാൻ ദീർഘ കാലം ജോലി ചെയ്ത

കോഴിക്കോട് റീജിയണൽ എഞ്ചിനീയറിംഗ് കോളേജിൽ ഡോ ഉണ്ണികൃഷ്ണ പിള്ള സാർ പ്രിൻസിപൽ ആയി പത്തിലധികം വര്ഷം ഇരുന്നപ്പോൾ ആറീസിയുടെ സുവർണ കാലം ആയിരുന്നത് പോലെ ടി കെ എമ്മിന്റെ സുവർണകാലം ആയിരുന്നു ലബ്ബ സാറിന്റെ ഭരണകാലം.

സാറിന്റെ ഭരണ ശേഷി ഐ എസ് റ്റി ഇ യും ഇപ്പോൾ കഴിഞ്ഞ കുറെ വർഷങ്ങളായി എം ഈ എസും ഉപയോഗിക്കുന്നു. 75 വയസ്സിൽ കുറയാതെ പ്രായമുള്ള സാർ ഇപ്പോഴും ആഴ്ചയിൽ ഒന്നോ രണ്ടോ ദിവസമെങ്കിലും കുറ്റിപ്പുറത്തും കോഴിക്കോട്ടും എത്തുന്നു, കോളേജ് ഭരണ സംബന്ധമായി. എം ഇ എസ് ട്രസ്റ്റിന്റെ സെക്രട്ടറി ആണ് സാർ ഇപ്പോള്. സാറിന്റെ ഊർജ സ്വലതയും ഓരോ കാര്യത്തിലും ഉള്ള താല്പര്യവും ഞങ്ങൾക്കൊക്കെ ഇന്നും അത്ഭുതത്തോടെ നോക്കി നിൽക്കാനേ കഴിയുന്നുള്ളൂ. ഇതിനെല്ലാമുപരി പൂർവ വിദ്യാർത്ഥികളുടെ സമ്മേളനം എവിടെ ഉണ്ടെന്കിലും ദ്യൂബായിലായാലും കൊലത്തായാലും കോഴിക്കോട്ടായാലും സാറിനെ അറിയിച്ചാൽ സാർ തീർച്ചയായും വരും, സാറിന്റെ സ്വതസിദ്ധമായ ശൈലിയിൽ നർമ്മം ചാലിച്ച വാക്കുകളിൽ ഒരു ചെറു പ്രസംഗം എങ്കിലും നടത്തി നമ്മെ അനുഗ്രഹിക്കുകയും ചെയുന്നു.

അതുകൊണ്ടു ഈ അവസരത്തിൽ ലബ്ബ സാർ എന്ന ഭരണാധികാരിയെ, മനുഷ്യസ്നേഹിയെ, സ്നേഹനിധിയായ അദ്ധ്യാപകനെ അദ്ദേഹം ഞങ്ങൾക്ക് കാണിച്ചു തന്ന നല്ലവഴിയെ ഓർത്തു സാഷ്ടാംഗം പ്രണമിക്കുന്നു.

## 24

## മറ്റു ചില അദ്ധ്യാപകർ

എല്ലാവരെയും ഇനിയും അധികം ബോറടിക്കുന്നില്ല. ഓർമ്മിക്കുന്ന ഏതാനും അദ്ധ്യാപകരെക്കൂടി ഓർമ്മിച്ചു കൊണ്ടു അവസാനിപ്പിക്കാം,. ഞങ്ങളുടെ ഇലക്ട്രിക്കൽ വിഭാഗത്തിലെ മിക്കവാറും എല്ലാവരെയും കുറിച്ച് ഓർമ്മിച്ചു കഴിഞ്ഞു. ഇനി മറ്റു ഡിപാർട്ടുമെന്റുകളാവട്ടെ. ആദ്യത്തെ മൂന്നു വര്ഷം പല വിഷയങ്ങളും പഠിപ്പിച്ചവര്. സിവിൽ ഡിപ്പാര്ട്ട്മെന്റിൽ തുടങ്ങാം.

രണ്ടാം വർഷമായിരുന്നു കെട്ടിട നിർമ്മാണ വസ്തുക്കൾ എന്ന വിഷയം പഠിക്കാൻ ഉണ്ടായിരുന്നത്. ക്ലാസ് എടുത്തിരുന്നത് കല്യാണ രാമൻ സാര്. സാറിനു സംസാരത്തിൽ തമിഴ് ചുവ ധാരാളം. സാറ് സിമന്റു എന്ന് പറയുന്നത് സിമണ്ട് എന്നാവും. അത് പോലെ പലതും. നല്ലകാസ്സാണ് പക്ഷെ തീരെ വിരസമായ വിഷയം അതുകൊണ്ടു സാറിന്റെ ഉച്ചാരണം കേട്ട് മനസ്സിൽ ചിരിച്ചാണ് ക്ലാസിൽ ഇരിക്കുക. പരീക്ഷയ്ക്ക് കുറച്ചധികം വായിച്ചാലും അത്ര നല്ലമാർക്ക് കിട്ടുകയില്ല പോരാഞ്ഞു ചിത്രം വരയ്ക്കാൻ വളരെ മോശമായ എന്നെപ്പോലെയുള്ളവർക്ക്. സിവിൽ വിഭാഗ തലവന് വെങ്കടരാമൻ സാർ ആയിരുന്നു, വളരെ ചിരിച്ചു കൊണ്ടാണ് സംസാരിക്കുക, പക്ഷെ അല്പം വഷളന്മാരായവർക്ക് അത് 'കൊലച്ചിരി' ആയി മാറി എന്നും കേട്ടിട്ടുണ്ട്, ചിലർ അങ്ങനെയാണ് "ചിരിച്ചുകൊണ്ട് കഴുത്തറക്കും " എന്ന് ചില ദോഷൈക ദൃക്കുകൾ പറയുന്നതു കേട്ടിരുന്നു.

വസ്തുക്കളുടെ ശക്തി, (Strength of materials), രചനകളുടെ സിദ്ധാന്തങ്ങൾ (Theory of Structures) ഇവയാണ് സർവേ കൂടാതെ ഞങ്ങൾ പഠിച്ച സിവിൽ വിഷയങ്ങള്. സർവേ രണ്ടാം വര്ഷം കഴിഞ്ഞു, തിയറിയും പ്രാക്ടിക്കലും. അതും പരമ ബോറായിരുന്നു, പെല്ലിൻ ടെബിളും തൂക്കി സർവേ ക്യാമ്പ് രസകരമായിരുന്നു എങ്കിലും വെയിലത്ത് നിന്നുള്ള പരിപാടി എനിക്കത്ര പിടിച്ചില്ല ചെയിനും ഫാല്സ്ടാഫ് എന്ന വടിയും തൂക്കി പലതും ചെയ്തു എന്നല്ലാതെ.

എന്നാൽ Strength of materials നല്ലരസകരമായിരുന്നു, ക്ലാസ് എടുത്തത് പുതിയ ഒരദ്ധ്യാപകായിരുന്നു എങ്കിലും നന്നായി ക്ലാസ് എടുത്തിരുന്ന ജോർജ തോമസ് എന്ന സാര്. ആദ്യമായിരുന്നെങ്കിലും നല്ലവണ്ണം തയാറായി ആണ് ജി ടി സാർ ക്ലാസിൽ വരുക. രസകരമായി ക്ലാസ് എടുക്കും, പക്ഷെ സാറിനു ഇടയ്ക്ക് സംശയം ചോദിക്കുന്നത് മാത്രം ഇഷ്ടമല്ല പിന്നീട് ഞാനും ഒരദ്ധ്യാപകൻ ആയപ്പോൾ ഇടയ്ക്ക് ചോദ്യം ചോദിച്ചു രസം കൊല്ലികളായ കുട്ടികളെ എനിക്കും ആദ്യം വെറുപ്പായിരുന്നു, പിന്നീട് കൂടുതൽ പഠിപ്പിക്കുന്ന വിഷയത്തിൽ വിവരം ഉണ്ടായപ്പോൾ ചോദ്യങ്ങൾ രസകരമായി തീർന്നു എങ്കിലും അദ്ധ്യാപന ജീവിതത്തിന്റെ ആദ്യത്തെ ഒന്ന് രണ്ടു വര്ഷം കുട്ടികളുടെ ചോദ്യം ഭയം ഉണ്ടാക്കിയിരുന്നു, പ്രത്യേകിച്ചും നല്ലബുദ്ധിയുള്ള കുട്ടികളുടെ. കഷ്ടിച്ച് ഒരു വര്ഷം മുമ്പ് ജി ടി സാറിനെ ടി കെ എം മീറ്റിൽ കണ്ടപ്പോൾ സാർ പഴയ കാര്യം ഓർമ്മിച്ചു, സാറിന്റെ ഒരു ക്ലാസ്സിൽ ഞാൻ സ്ഥിരമായി എന്തെങ്കിലും ചോദ്യം ചോദിക്കുമായിരുന്നു, തയാറായി വന്ന ക്ലാസ്സിന്റെ ഒഴുക്കിന് തടസ്സം വരുന്ന രീതിയിൽ ചോദ്യം ചോദിക്കരുത് എന്ന് സാർ രഹസ്യമായി എന്നോടു പറഞ്ഞ

വിവരം സാർ ഓർമ്മിച്ചു എന്നോടു പറഞ്ഞു. ഇപ്പോൾ ഡെന്മാർക്കിൽ യു എൻ ഉപദേഷ്ടാവായി വിശ്രമ ജീവിതം നയിക്കുന്ന സാർ സ്വന്തം ചിലവിൽ അവിടെ നിന്ന് നമ്മുടെ കോഴിക്കോട്ടു മീറ്റിൽ വന്നത് തന്നെ എത്ര സന്തോഷകരമായിരുന്നു എന്ന് പറയാൻ വയ്യ. നെറ്റിയിൽ ഒരു വലിയ മറുക് ( റഷ്യൻ നേതാവ് ഗോർബചേവിന്റെപോലെ ) ഉണ്ടായിരുന്നതു കൊണ്ടു സാറിനെ ഞങ്ങൾ 'പപ്പടം' എന്ന് തമാശയായി വിളിച്ചിരുന്ന കാര്യം കൂടി അദ്ദേഹം ഞങ്ങളുടെ ഗുരുവന്ദനം ചടങ്ങിൽ സ്നേഹാദരങ്ങൾ സ്വീകരിച്ച ശേഷം ഉള്ള മറുപടി പ്രസംഗത്തിൽ സൂചിപ്പിക്കുകയുണ്ടായി., അമ്പതു വര്ഷം കഴിഞ്ഞും ഈയുള്ളവനെ പ്പോലെയുള്ള ഒരു രസം കൊലില്ല വിദ്യാർഥിയുടെ വിവരം കെട്ട ചോദ്യം ചോദിക്കുന്ന സ്വഭാവം ഓർമ്മിക്കുക, അതും പരസ്യമായി അംഗീകരിക്കുക ഇതൊക്കെ അദ്ദേഹത്തിന്റെ മഹാമനസ്കത അല്ലാതെ മറ്റെന്താണ്?

അതുപോലെ തന്നെ Theory of Structures ക്ലാസ് എടുത്തത് യു സി അഹമ്മദ് കുട്ടി എന്ന സാറാണ്,. ജി ടി സാറിനെപ്പോലെ തന്നെ ഒന്നാം തരം ക്ലാസ് . അഹമ്മദ് കുട്ടി സാറിനെയും ജീവിതത്തിൽ പല സന്ദർഭങ്ങളിലും കൂട്ടി മുട്ടിയിരുന്നു. ഞങ്ങളുടെ ആർ ഈ സി യി ലേക്ക് പോകുന്ന വഴി കുന്നമംഗലം എന്ന സ്ഥലത്തായിരുന്നു സാറിന്റെ വീടു. ടി കെ എമ്മിൽ നിന്ന് പിരിഞ്ഞു സാർ കോഴിക്കോട്ടെ ഒരു സ്വകാര്യ കോളെജായ A W H എഞ്ചിനീയറിംഗ് കോളേജിൽ പ്രിൻസിപ്പൽ ആയി ജോലി ചെയ്യുമ്പോൾ ഒരു പ്രൊഫഷനൽ സൊസൈറ്റിയുടെ ചാപ്റ്റർ ഉദ്ഘാടനം ചെയ്യാൻ അവിടെ പോയപ്പോൾ സാറിനെ കണ്ടു.. അതുപോലെ എന്റെ മകളുടെ ഒരു ഇന്ടെർവ്യൂ കഴിഞ്ഞു ചങ്ങനാശ്ശേരിയിൽ വച്ചും മറ്റും. എം ഈ എസ്സിലും സാർ ഇടയ്ക്ക് ജോലി ചെയ്തിരുന്നു എന്ന് തോന്നുന്നു. നല്ല അദ്ധ്യാപകനെന്ന പോലെ തന്നെ തങ്കപ്പെട്ട മനുഷ്യനുമാണ് അഹമ്മദ് കുട്ടി സാര്.

ഇനിയും ഒരാൾ അന്നതെ ഒരു ഏകാംഗ ഡിപ്പാർട്ടുമെന്റിലെ ആളാണ്. ജിയോളജി പ്രഫസർ ,ലെക്ച്ചറര്, അസി പ്രൊഫസർ കെര്ക്ക് പ്യൂൺ എല്ലാം ആയിരുന്ന സാലിഹു സാർ ആണത്. തമിഴ് കലർന്ന മലയാളം അല്പം സ്ത്രൈണ സബ്ദം ആണ് സാറിന്റെ. ഞങ്ങൾക്ക് ക്ലാസ് എടുത്തിട്ടില്ലെങ്കിലും കുട്ടികളുടെ പല കാര്യത്തിലും സാറിനെ മുമ്പിൽ കാണാം. സാലിഹു സാർ ദീർഘകാലം കേരളാ യുനിവേര്സിട്ടിയിൽ കണ്ട്രോളർ ആയും പി വി സി ആയും തമിഴ് നാട്ടിലെ ഒരു യൂണിവേര്സിറ്റിയിൽ വൈസ് ചാൻസലർ ആയും ഇരുന്ന ശേഷം വിശ്രമ ജീവിതം നയിക്കുന്നു ഇപ്പൊള്. അടുത്തു അദ്ദേഹത്തിന്റെയും കുടുംബത്തിന്റെയും ഫോട്ടോകളും കണ്ടു.

25

## അദ്ധ്യാപകനായി ഒരു വര്ഷം

അഞ്ചു വര്ഷം അടിച്ചു പൊളിച്ചു നടന്ന അതെ സ്ഥാപനത്തിൽ അദ്ധ്യാപകനാകാനുള്ള ഭാഗ്യവും എനിക്ക് കിട്ടി. പരീക്ഷാഫലം അറിഞ്ഞപ്പോൾ ഭാവിയെപ്പറ്റി വ്യക്തമായ കാഴ്ചപ്പാടൊന്നും ഉണ്ടായിരുന്നില്ല. മുൻപോട്ടു പഠിക്കണം എന്ന കലശലായ ആഗ്രഹം മനസ്സിൽ മുന്പിട്ടുനിന്നിരുന്നു. ഉന്നത വിദ്യാഭ്യാസത്തിനു പോകാൻ ഏറ്റവും നല്ലത് അദ്ധ്യാപന ജോലി തന്നെ എന്ന് ജ്യെഷ്ഠനും പറഞ്ഞു. ഉടനെ എം ടെക്കിനും മറ്റും പോകാൻ വീട്ടിലെ സാമ്പത്തികസ്ഥിതി അനുവദിച്ചും ഇല്ല. രണ്ടു കുട്ടികളെയും കുടുംബത്തെയും സംരക്ഷിക്കേണ്ട ചുമതലയുള്ള ജ്യേഷ്ടനു ഇളയ സഹോദരന്മാരെ പഠിപ്പിക്കാൻ അല്പം സഹായം കൊടുത്തെ മതിയാവുകയുള്ളൂ. അതുകൊണ്ടു തൽക്കാലം ജോലിയിൽ കയറുക, ഉന്നത വിദ്യാഭ്യാസം പിന്നീട് എന്ന് തീരുമാനിച്ചു. തിരുവനന്തപുരത്ത് എഞ്ചിനീയറിംഗ് കോളേജിൽ താല്കാലികമായ ലെക്ച്ചരർ ആയി കയറിപ്പറ്റാൻ ശ്രമിച്ചു. ഐ എ എസ് ഐ ആർ എസ് ഇ മുതലായ പരീക്ഷകൾക്ക് തയാരെടുക്കാൻ ഏറ്റവും നല്ലത് തിരുവനന്തപുരം ആണല്ലോ എന്ന് കരുതിയാണ് ശ്രമിച്ചത്. അതും സാധിച്ചില്ല. ഒന്ന് രണ്ടു പ്രാവശ്യം സാങ്കേതിക വിദ്യാഭ്യാസ ഡയരക്ടരുടെ ആഫീസിൽ കയറി ഇറങ്ങിയത് മിച്ചം. അങ്ങനെ ഇരിക്കുമ്പോഴാണ് ടി കെ എമ്മിൽ തന്നെ ലെക്ച്ചറർ ആയി നിയമനം വന്നത്. സന്തോഷം, ഒരു വ്യവസ്ഥ മാത്രം : വേറെ ജോലി കിട്ടിയാൽ അദ്ധ്യയന വർഷത്തിന്റെ ഇടയിൽ വച്ച് നിർത്തിപ്പോകാൻ കഴിയുകയില്ല. തിരുവനന്തപുരം അധികം ദൂരത്തും അല്ലല്ലോ എന്നും സമാധാനിച്ചു ജോലിയിൽ കയറി.

ആദ്യത്തെ ക്ലാസ് ഏതാനും ആഴ്ചകൾക്ക് മുൻപ് തോളിൽ കയ്യിട്ട് നടന്നിരുന്ന സുഹൃത്തുക്കളുടെ തന്നെ. ക്ഷുരകൻ തന്റെ മകനെ ജോലി പഠിപ്പിക്കാൻ സ്വന്തം തല തന്നെ ഉപയോഗിച്ചു എന്നതുപോലെ പലരും എന്റെ പ്രിയ സുഹൃത്തുക്കൾ ആയ അവസാന വര്ഷം എന്റെ നേരെ ജൂനിയറായ കുട്ടികള്. വിഷയം നേരത്തെ മധു സാർ പഠിപ്പിച്ചിരുന്ന വിഷയം തന്നെ. ആദ്യമൊക്കെ അല്പം ശങ്ക ഉണ്ടായിരുന്നെങ്കിലും ക്ലാസിലെ നല്ല സുഹൃത്തുക്കൾ

ബുദ്ധിമുട്ടൊന്നും ഉണ്ടാക്കിയില്ല പുതിയ സാറന്മാരെ റാഗ് ചെയ്യുന്ന പതിവിന്നും ഉണ്ടായില്ല വലിയ പ്രശ്നം ഇല്ലാതെ മുന്നോട്ടു പോയി. അപ്പോഴാണ് നമ്മുടെ അദ്ധ്യാപന നിലവാരത്തെ പറ്റി ഒരു ചോദ്യാവലി കുട്ടികളെ ക്കൊണ്ടു പൂരിപ്പിച്ചു വാങ്ങാൻ പ്രിന്സിപ്പൽ തന്നത്. ഹമീദ് സാറിന്റെ കാലത്ത് തുടങ്ങിയതാണ് , അദ്ധ്യാപകന്റെ അദ്ധ്യാപനത്തെപ്പറ്റി നാല് പേജുള്ള ചോദ്യാവലിയാണ് ഷീറ്റിൽ , കുട്ടികൾ ആരും പേരെഴുതാതെ ചോദ്യാവലി പൂരിപ്പിക്കണം. കുട്ടികൾക്ക് അവരവരുടെ അഭിപ്രായവും എഴുതാം. അദ്ധ്യാപകർ ഇത് സ്വയം വിശകലനം ചെയ്തു അവരവരുടെ കുറ്റങ്ങളും കുറവുകളും കണ്ടെത്തി അദ്ധ്യാപനം മെച്ചപ്പെടുത്താനുള്ള മാതൃകാപരമായ രീതി. മറ്റാരെയും കാണിക്കേണ്ടതില്ല സി ആർ (Confidential Report) ഫയലിൽ കയറ്റുകയും ഇല്ല സ്വയം നന്നാകാൻ ആഗ്രഹിക്കുന്നവർക്ക് വേണ്ടി മാത്രം. ഏതായാലും അദ്ധ്യാപനം എന്റെ തൊഴിലായി സ്വീകരിച്ചത് കൊണ്ടു എന്റെ കൂട്ടുകാർ പ്രകടിപ്പിച്ച വിമര്ശനാത്മകമായ അഭിപ്രായങ്ങൾ എനിക്ക് വളരെ പ്രയോജനപ്പെട്ടു. ഒരു കാര്യത്തിലൊഴിച്ചു. ശബ്ദം കുറവാണെന്നത് , അതിപ്പോഴും തുടരുന്നു, കുറെയേറെ ശ്രമിച്ചു എങ്കിലും ആ കുറവ് ഇപ്പോഴും പൂർണമായും പരിഹരിച്ചു എന്ന് പറഞ്ഞു കൂട, പ്രത്യേകിച്ചും അറുപതിലധികം കുട്ടികൾ ഉള്ള ക്ലാസിൽ പുറകിലത്തെ ബെഞ്ചിൽ ഇരിക്കുന്നവർ ഇപ്പോഴും കേൾക്കുന്നുണ്ടോ എന്ന് ഒരു സംശയം.

അന്ന് ഞങ്ങളുടെ വൈദ്യുത വിഭാഗത്തിന്റെ അദ്ധ്യാപകർ ഇരിക്കുന്ന മുറി മെഷീൻ ലാബിലേക്ക് പോകുന്ന വഴിയാണ്. വകുപ്പ് തലവനു മാത്രമേ പ്രത്യേകം ലാബ് ചാർജുലല്ലർക്കും മാത്രമേ സ്വന്തം മുറി ഉള്ളൂ. എല്ലാവരും കൂട്ടം കൂടി ഇരിക്കുമ്പോൾ കൂടുതൽ സമയവും വാചകമടി ആയിരിക്കും. ക്ലാസിനു തയാറാകാനൊ മറ്റോ കഴിയുകയില്ല കഷ്ടിച്ച് കുട്ടികളുടെ ഹോംവർക്ക് നോക്കാം ലാബ് റെക്കാർഡ നോക്കാം അത്ര തന്നെ. എന്റെ കൂടെ ജോലിക്ക് ചേർന്ന മറ്റു രണ്ടു പേര് കൂടി ഉണ്ടായിരുന്നു, വെങ്കിടെസ്വരനും മാത്യുവും ആയിരുന്നു അവര്. തൊട്ടു മുമ്പ് ചേർന്ന പുരുഷോത്തമനും ഷെണായിയും മറ്റും. ഒരേ ഒരു അദ്ധ്യാപിക ശ്രീമതി ഗിരിജാദേവി ആയിരുന്നു. വളരെ മിതഭാഷിയായ ടീച്ചരിന്റെത് മാന്യമായ പെരുമാറ്റമായിരുന്നു.. എല്ലാവരോടും സമ ഭാവനയിൽ പെരുമാറുന്ന ശീലം. ചായ കുടിക്കാൻ കാന്റീനിൽ തന്നെ പോകണം. സ്ഥിരമായി ഗിരിജ ടീച്ചറിനെ ചായ കുടിക്കാൻ കൂട്ടുന്നത് സിവിൽ

വിഭാഗത്തിലെ ഒരു ടീച്ചർ ആയിരുന്നു. ഇവരുടെ കൂടെ എപ്പോഴും കയറി ചെല്ലുന്ന മെക്കാനിക്കൽ വിഭാഗത്തിലെ ഒരു സീനിയർ അദ്ധ്യാപകൻ ഉണ്ടായിരുന്നു. കൊലല്ലത്ത ഒരു വൻ ധനികനായിരുന്നു എന്ന് തോന്നുന്നു. തീരെ സഭ്യമലല്ലത്ത ഭാഷയിൽ ഇവരെ കളിയാക്കുന്ന വാക്കുകൾ പരസ്യമായി പറയുന്ന ആള്. പക്ഷെ ഗിരിജാ ദേവി ഇതെല്ലാം കേട്ട് അക്ഷോഭ്യയായി ഇരിക്കും, മറ്റേ ടീച്ചർ വെറുതെ വായ് തുറന്നു ചിരിക്കും. ഇത് അയാൾക്ക് പ്രചോദനമായി എന്ന് തോന്നുന്നു. ഞങ്ങളുടെ സ്റ്റാഫ് റൂമിൽ സ്ഥിരം സന്ദര്ശകനായിരുന്ന മറ്റൊരദ്ധ്യാപകൻ ഗിരിജ ടീച്ചറെ കാണാൻ ആണ് വന്നിരുന്നത് എന്ന് പിന്നീടാണ് അറിഞ്ഞത്. മാന്ത്രികനായ 'മാന്ദ്രേക്ക്' എന്ന അപര നാമത്തിൽ അറിയപ്പെട്ട അദ്ദേഹം ടീച്ചറെ പിന്നീട് വിവാഹം കഴിച്ചു. അകാലത്തിൽ ടീച്ചർ വിധവയായി എന്നതും കഥയുടെ ശേഷം.

ഞങ്ങളുടെ തലവൻ അന്ന് ലെബ്ബ സാർ ആയിരുന്നു, സീനിയർ അദ്ധ്യാപകർ എൻ കെ രാജഗോപാലൻ സാര്, എം എ മാത്യു സാര്, എൻ പി അയ്യർ സാർ ഇവരായിരുന്നു. ഇവർക്കെല്ലാം അവരവരുടെ ചാർജായ ലാബിൽ പ്രത്യേകം ക്യാബിൻ ഉണ്ടായിരുന്നു. രാജഗോപാലൻ സാർ പിന്നീട് ഏതോ രോഗം ബാധിച്ചു ദിവംഗതനായി. അയ്യർ സാരിനും എനിക്കും കാഴ്ചയിൽ അല്പം സാമ്യം ഉണ്ടായിരുന്നു എന്ന് തോന്നുന്നു. സാറിനെ ഞങ്ങൾ കളിയാക്കി വിളിച്ചിരുന്നത് 'കൊതുക്' എന്നായിരുന്നു. സ്വാഭാവികമായും കുട്ടികൾ എന്നെ 'ഈച്ച' എന്ന് വിളിച്ചു തുടങ്ങി എന്ന് കേട്ടിരുന്നു., പക്ഷെ കൊലല്ലത്തു ഞാനധികം ജോലി ചെയ്യാതിരുന്നത് കൊണ്ടു ആ പേര് ഉറച്ചില്ല. ഞാൻ കൊലല്ലത്ത് നിന്ന് കോഴിക്കോട്ടേക്ക് പോന്നപ്പോൾ തീരെ അപ്രതീക്ഷിതമായ ഒരു കമന്റു അയ്യർ സാരിന്റെതായിരുന്നു. "ആർ ഈ സി അത്ര സ്വർഗം ആണെന്നൊന്നും വിചാരിക്കേണ്ട, അത് സംസ്ഥാനവും കേന്ദ്രവും കൂടി ഭരിക്കുന്ന ഒരു അർദ്ധസർക്കാർ സ്ഥാപനമാണ്, സാധാരണ സർക്കാർ സ്ഥാപനങ്ങളുടെ എല്ലാ മെച്ചങ്ങളും ഉണ്ടാവില്ല എന്നല്ല 'രണ്ടമ്മമാരുടെ കുട്ടി പാൽ കുടിച്ചു മരിക്കുകയില്ല'" എന്നും സൂചിപ്പിച്ചു. ഇത് അക്ഷരാർദ്ധത്തിൽ ശരിയായിരുന്നു എന്ന് എനിക്ക് ക്രമേണ മനസ്സിലായി. ആർ ഈ സി യുടെ ഭരണത്തിനു കേന്ദ്ര സർക്കാരിന്റെ ചിലവിനെ അപേക്ഷിച്ച് നിസ്സാരമായ തുകയാണ് കേരള സർക്കാർ ചിലവാക്കിയതെങ്കിലും ഭരണത്തിന്റെ പൂർണ നിയന്ത്രണം കേരളാ വിദ്യാഭ്യാസ വകുപ്പിനായിരുന്നു. വിദ്യാഭ്യാസ മന്ത്രി ഭരണസമിതി അദ്ധ്യക്ഷനും

സാങ്കേതിക വിദ്യാഭ്യാസ ഡയരക്ടര്, ധനവകുപ്പ് സെക്രട്ടറി തുടങ്ങിയവര്, തിരുവനന്തപുരം കോളേജിൽ ഇല്ലാത്ത ഒന്നും ആരീസിയിൽ പാടില്ല എന്നൊരു നിലപാടാണ് ഇവർ എടുത്തിരുന്നത്. ഈ നിലയിൽ മാറ്റം വന്നത് ആർ ഈ സി എൻ ഐ ടി ആയതിനു ശേഷം ആണ്. കേന്ദ്ര മാനവശേഷി വികസന വകുപ്പിന്റെ നേരിട്ടുള്ള നിയന്ത്രണത്തിൽ ദേശീയ സ്ഥാപനമായി അമ്ഗീകരിക്കപ്പെട്ടപ്പോൾ മാത്രം. അക്കാഡെമിക് സ്വയംഭരണം ഇല്ലാതിരുന്നത് കൊണ്ടു കേന്ദ്ര സർക്കാ രിൽ നിന്ന് ഉദാരമായി കിട്ടിയ ഗ്രാന്റുകള്പയോഗിച്ചു വാങ്ങിയ ഉപകരണങ്ങൾ പലതും ഉപയോഗിക്കാതെ തുരുമ്പിച്ചു പോകുന്ന അവസ്ഥ മാറിയത് എൻ ഐ ടി ആയതിനു ശേഷം ആണ്. കോഴിക്കോട്ടു യൂണീവേർസിറ്റിയിലെ ഏറ്റവും മോശമായ കോളേജിലെ സൌകര്യങ്ങളനുസരിച്ചായിരുന്നു സിലബസ്, അതു കൊണ്ടുതന്നെ. പല തീരുമാനങ്ങളും രാഷ്ട്രീയ അതി പ്രസരത്തിന്റെ പേരിൽ ആർ ഈ സി യുടെ വളർച്ചയ്ക്ക് തടസ്സമായിരുന്നു. അദ്ധ്യാപക നിയമനത്തിൽ പോലും അവിഹിതമായ ഇടപെടൽ ഉണ്ടായി എന്നതും ഒരു വസ്തുത ആയിരുന്നു. കൊല്ലത്തു അദ്ധ്യാപകനായിരുന ഒരാളെ ആർ ഈ സി യിൽ കൊണ്ടുവരാൻ വേണ്ടി പ്രൊഫസർ ജോലിക്കുള്ള യോഗ്യതയിൽ ഉദാരമായ മാറ്റം വരുത്തി നിയമനം നടത്തി എന്ന് ആർ ഈ സി കളുടെ പ്രവർത്തനം നിരീക്ഷിക്കാൻ നിയോഗിച്ച ജയകൃഷ്ണൻ കമ്മിറ്റി തന്നെ അവരുടെ റിപ്പോർട്ടിൽ എഴുതി.

എം എ മാത്യു സാർ ആയിരുന്നു ഞങ്ങളുടെ പ്രാക്ടിക്കൽ ക്ലാസ്സിലെ പ്രധാനഅദ്ധ്യാപകന്. അദ്ദേഹത്തിന്റെ കൂടെ ഉണ്ടായിരുന്ന അപ്പച്ചൻ എന്നറിയപ്പെട്ടിരുന്ന ഒരദ്ധ്യാപകൻ രസികനായിരുന്നു. ഞങ്ങൾ ലാബിൽ പരീക്ഷണത്തിന് കണക്ഷൻ ചെയ്തതിനു ശേഷം സാരന്മാരെക്കൊണ്ടു നോക്കി തെറ്റില്ലെന്നുറപ്പു വരുത്തിയതിനു ശേഷം മാത്രമേ സ്വിച് ഓൺ ചെയ്യാൻ അനുവാദം ഉണ്ടായിരുന്നുള്ളൂ. അങ്ങനെ ഒരു പ്രാവശ്യം ഞങ്ങൾ അപ്പച്ചൻ സാറിനെ കണക്ഷൻ നോക്കാൻ വിളിച്ചു. സ്കോട്ട് കണക്ഷൻ എന്ന പരീക്ഷണമായിരുന്നു. സാർ വന്നടുത്ത് നിന്നു. ആകെ ഒന്ന് നോക്കി, ചെക്ക് ചെയ്യുന്നത് അത്ര എളുപ്പമല്ല എന്ന് മനസ്സിലാക്കി പറഞ്ഞു. “ One thing I am sure, so much wire is not necessary there. If you have any doubt, please ask Mr Mathai(Mathew)”. ഏതായാലും അപ്പച്ചൻ സാർ അധികം താമസിയാതെ ക്യാനഡായിൽ പോയി എന്ന് കേട്ടു.

എന്റെ കൂടെ അദ്ധ്യാപകനായി ചേർന്ന മാത്യു സരസനായിരുന്നു, ചിന്നക്കടയ്ക്ക് എത്ര പ്രാവശ്യം തിരുത്തിയാലും ചൈനക്കട എന്നേ മാത്യു പറയൂ. ഒരു ദിവസം അദ്ദേഹം വർഷാന്ത പരീക്ഷക്ക് സൂപ്പർ വിഷൻ ജോലി ചെയ്യുക ആയിരുന്നു. അന്നത്തെ പരീക്ഷ ശ്രീ മാത്യു പഠിപ്പിച്ച വിഷയം തന്നെ ആയിരുന്നു. പരീക്ഷ ഒമ്പതരയ്ക്ക്ക് തുടങ്ങി. പത്തു മണി കഴിഞ്ഞപ്പോൾ തന്നെ മാത്യു പരീക്ഷാ ഹാളിൽ നിന്ന് പുറത്തു വന്നു ഉടൻ തന്നെ വേറെ ആരെയോ പരീക്ഷാ ജോലി ഏല്പിച്ചു സ്ഥലം വിട്ടു. പിറ്റേ ദിവസം ഇതെന്താ അങ്ങനെ ചെയ്തത് എന്ന് ചോദിച്ചപ്പോൾ സ്വകാര്യമായി എന്നോടു പറഞ്ഞ വാക്കുകൾ : ദാസെ ഞാൻ നോക്കിയപ്പോൾ പരീക്ഷാപേപ്പറിൽ ഞാൻ ക്ലസിൽ എടുത്തതൊന്നും അല്ല ചോദിച്ചിരിക്കുന്നത്. ഒന്ന് രണ്ടു കുട്ടികൾ എന്നോടു ചോദിച്ചു. കൂടുതൽ നിന്നാൽ രംഗം കുഴപ്പമാകും, കുട്ടികൾ എന്നെ മർദ്ദിക്കുമോ എന്ന് ഭയന്നാണ് ഞാൻ പോയത് " എന്ന്. ഇത്തരം അദ്ധ്യാപകർ ഇന്നും ഇല്ലഎന്ന് പറയാമോ? പ്രത്യേകിച്ചും പ്രൈവറ്റ് കോളേജുകളില്.

**************

## ടി കെ എം ഓർമ്മകൾ – 26

## വീണ്ടും ചില അദ്ധ്യാപകരെപ്പറ്റി

ആദ്യം സയൻസു പഠിപ്പിച്ചവരെ പറ്റി തന്നെയാവട്ടെ. ഫിസിക്സ് വിഭാഗത്തിൽ അന്നു രണ്ടു പേരാണുള്ളതു, നേരത്തെ പറഞ്ഞ സുബ്രഹ്മണ്യയ്യർ സാറും കെ ജി നമ്പൂതിരിസാറും. നമ്പൂതിരി സാർ എൻ സി സി യുടെ കമാൻഡിങ് ആഫീസറും കൂടി ആയിരുന്നു. അന്നു എല്ലാവരും എൻ സി സി യിൽ ചേരണം എന്നു നിർബ്ബന്ധമായിരുന്നു. നമ്പൂതിരി സാറിൻെറ ശബ്ദം അൽപം സ്ത്രൈണ ചുവ ഉള്ളതായിരുന്നു. അതു കൊണ്ടു "ഭഗൽ ശസ്ത്ര് ബാജൂ ശത്ര്" പറയുമ്പോൾ ഞങ്ങളിൽ ചിലർ ചിരി അടക്കാൻ വിഷമിക്കുന്നുണ്ടായിരുന്നു. . എനിക്കു ഈ കവാത്തും പോലീസും അന്നും ഇന്നും അത്ര ഇഷ്ടമുള്ള കാര്യം അല്ല. പോരാഞ്ഞു എനിക്കു ഒരു കാലിനു അൽപം നീളക്കുറവുള്ളതു കൊണ്ടു പരേഡ് ചെയ്യുമ്പോൾ ഒരു കാൽ അൽപം ആടിപ്പോകും. എൻെറ പരേഡ് ശരിയാക്കാൻ അണ്ടർ ഓഫീസർമാർ (സീനിയർ വിദ്യാർഥികൾ) പലരും ശ്രമിച്ചുപരാജയപ്പെട്ടപ്പോൾ നമ്പൂതിരി സാറിൻെറ അടുത്തേക്കയച്ചു. അവർ വിചാരിച്ചതു ഞാൻ മന:പൂർവം അങ്ങനെ കാണിക്കുന്നതാണെന്നായിരുന്നു. നമ്പൂതിരി സാർ എന്നെ പരേഡ് ചെയ്യിക്കാൻ ശ്രമിച്ചു. പല പ്രാവശ്യം. അവസാനം അദ്ദേഹവും പരാജയം സമ്മതിച്ചു. "ഇവൻ ഒരിക്കലും ശരിയാവില്ല" എന്നു പറഞ്ഞു എന്നെ വെറുതെ വിട്ടു.

കണക്കു പഠിപ്പിച്ചതിൽ ഓർമ്മയുള്ളവർ സ്റ്റീഫൻ സാർ, സൈനുലാബ്ദീൻ സാർ, രാമചന്ദ്ര മേനോൻ സാർ എന്നിവരാണു. ഇവർ ഓരോരുത്തരും അവരവരുടെതായ തനതു വ്യക്തിത്വം ഉള്ളവരായിരുന്നു. സ്റ്റീഫൻ സാർ വളരെ ഗൗരവക്കാരനാണു, കോളേജ് മാഗസീൻെറ ചീഫ് എഡിറ്ററും ആയിരുന്നു. ഒരിക്കൽ ഒരു സീനിയർ ഒരു കഥ എഴുതി, സാറിൻെറ അടുത്തു കൊണ്ടു ചെന്നു. സാർ പറഞ്ഞു ഏതായാലും നോക്കട്ടെ, താൻ അതൊന്നു വായിക്കു, ഞാൻ കേൾക്കട്ടെ. അയാൾ വായന തുടങ്ങി " കഷ്ടം എൻെറ ഭാര്യയ്ക്കു കുഷ്ടം ." . സ്റ്റീഫൻ സാർ " കൊണ്ടു പോടോ തൻെറ ഭാര്യക്കു കുഷ്ഠമാണെങ്കിൽ, ഞാനെന്തു വേണ ം" അതായിരുന്നു സാറിൻെറ കലാബോധം. സൈനുലാബ്ദീൻ സാർ നല്ല സുന്ദരമായി ക്ലാസ് എടുക്കും, ഇടയ്ക്കു ചില കമൻറും " അതു ഞമ്മൻെറ ജാതിയല്ലേ, അങ്ങനേ വരൂ " എന്നു പറയുന്നതു കേൾക്കാം പഠിക്കാൻ മഠയനായ സ്വന്തം മതത്തിലെ ഏതെങ്കിലും വിദ്യാർഥിയെ വഴക്കു പറയുമ്പോൾ. കൂട്ടത്തിൽ ഏറ്റവും സരസൻ രാമചന്ദ്രമേനൊൻ സാർ തന്നെ. സാറിൻെറ നടപ്പിലും സംസാരത്തിലും ചെറിയ സ്ത്രൈന ഭാവം ഞങ്ങൾ ദർശിച്ചു, അൽപം കുഴഞ്ഞു കുഴഞ്ഞാണു വർത്തമാനവും, "എക്സ് സ്ക്വയേർഡ് പ്ലസ് വൈ സ്ക്വയേർഡ് പ്ലസ് ഇസഡ് സ്ക്വയേർഡ് ഇസ് ഈക്വൽ റ്റു ... " എന്നു പറയുന്നതു തന്നെ താള നിബദ്ധമായിട്ടാണു. ഇടയ്ക്കു സ്ത്രീകളെപ്പൊലെ ചുവന്ന സാറിൻെറ ചുണ്ടു കടിക്കുന്ന സ്വഭാവം സ്ത്രൈണ സ്വഭാവം വിളിച്ചോതിയിരുന്നു. മേനോൻ

സാറിനൊടും എനിക്കു വ്യക്തിപരമായ കടപ്പാടുണ്ടു. എൻെറ ജ്യേഷ്ഠൻ ഇംഗ്ലീഷ് അദ്ധ്യാപകനും ഒരു സാഹിത്യകാരനും ആയിരുന്നു, ഞാനും അൽപം സാഹിത്യം എഴുതുന്ന താൽപര്യം ഉള്ളയാളായിരുന്നു, കഥയും കവിതയും പോലെ സർഗാത്മക സാഹിത്യം അല്ല, ശാസ്ത്ര സാഹിത്യം. അന്നു ശാസ്ത്ര സാഹിത്യ പരിഷത്തു പ്രവർത്തനം തുടങ്ങുന്നേ ഉണ്ടായിരുന്നുള്ളൂ. മേനോൻ സാറാണു കൊല്ലത്തു പരിഷത്തു പ്രവർത്തന ം തുടങ്ങി വച്ചതെന്നു തോന്നുന്നു. ശാസ്ത്ര സാഹിത്യം എഴുതുന്നതിൽ സാർ എന്നെ പ്രോത്സാഹിപ്പിച്ചു. ഞാൻ മെഡിക്കൽ ഇലക്ട്രോണിക്സിനെപ്പറ്റി എഴുതിയ ഒരു മലയാള ലേഖനം സാർ തന്നെ ജനയുഗ ം പത്രമാഫീസിൽ കൊണ്ടുപോയി കൊടുത്തു. രണ്ടാഴ്ച കഴിഞ്ഞു അതു ജനയുഗം ആഴ്ചപ്പതിപ്പിൽ പ്രസിദ്ധീകരിച്ചു വന്നപ്പോൾ എനിക്കു പോലും അത്ഭുത ം ആയി. ശരിക്കും ഞാൻ ആദ്യം എഴുതിയ ശാസ്ത്ര ലേഖനം സാർ തന്നെ തെറ്റു തിരുത്തി അന്നത്തെ പ്രചാരമുള്ള ഒരു വാരികയിൽ പ്രസിദ്ധീകരിക്കുക, പ്രത്യേകിച്ചും അന്നു സാധാരണ വാരികകളിൽ ശാസ്ത്ര വിഷയങ്ങളങ്ങനെ കൈകാര്യം ചെയ്യാത്ത സാഹചര്യത്തിൽ.

ഞങ്ങളുടെ ഇലക്ട്രിക്കൽ എഞ്ചിനീയറിങ്ങിലെ ആദ്ധ്യാപകരെപറ്റി പറയുമ്പോൾ ആദ്യം ഞങ്ങൾ കയറിയ ഇലക്ട്രിക്കൽ വർക് ഷോപ്പിലെ അദ്ധ്യാപകനാവട്ടെ ആദ്യത്തെ പാഠ. ഇൽകട്രിക്കൽ വയറിങ്ങിൻെറ ബാല പാഠങ്ങൾ ഞങ്ങൾക്കു പറഞ്ഞു തന്നതു ഹാരിഫിൻ എന്നു പേരുള്ള ഒരു ഇൻസ്ട്രക്ടർ

ആയിരുന്നു. കാര്യങ്ങൾ എല്ലാം നന്നായി പറഞ്ഞു തരു ം , പക്ഷെ അദ്ദേഹത്തിൻെറ ഇങ്ലീഷ് ഭയങ്കരമായിരുന്നു, ട്രാൻസ്ഫോർമർ വൊൾടേജ് സ്റ്റെപ് അപ്പിങ്ങിനും സ്റ്റെപ് ഡൗണിങ്ങിനും ആണെന്നു അദ്ദേഹം പറയും പാവ0 സ്റ്റെപ്പിങ് അപ് സ്റ്റെപ്പിങ് ഡൗൺ ഇവയാണു ശരി എന്നു ഞങ്ങൾക്കു പറയണം എന്നുണ്ടെങ്കിലും പറയാറില്ല. ഹാരിഫിൻ പിന്നീടു മദിരാശി ഐ ഐ ടി യിൽ ഞാൻ പഠിക്കുമ്പൊൾ മെഷീൻസ് ലാബിൽ ഫോർമാൻ ആയി ചേർന്നിരുന്നു. അതുപൊലെ ഞങ്ങളുടെ സീനിയർ ലാബ് ക്ലാസിൽ വരുന്ന രണ്ടു സാറന്മാരായിരുന്നു അപ്പച്ചൻ എന്നു വിളിക്കുന്ന ജൊസെഫ് സാറും, എം ഏ മാത്യൂ സാറും. എം ഏം മാത്യു സാർ ആണു എല്ലാം അറിയാവുന്ന ആൾ, പക്ഷെ അപ്പച്ചൻ സാറിനു വലിയ വിവരം ഒന്നുമില്ല എന്നു ഞങ്ങൾക്കു മനസിലാക്കാൻ അധിക സമയം വേണ്ടി വന്നില്ല. ഒരിക്കൽ ഞങ്ങൾ ഇലക്റ്റ്രിക്കൽ ലാബിൽ അൽപം കൂടുതൽ കണക്ഷനുള്ള ഒരു പരീക്ഷണത്തിനു വയർ കൊണ്ടു കണക്ഷൻ എല്ലാം ചെയ്തു, ട്രാൻസ്ഫോർമറിൻെറ സ്കോട് കണക്ഷൻ ആയിരുന്നു. സാറന്മാരെക്കൊണ്ടു പരിശോധിപ്പിച്ചതിനു ശേഷമേ സ്വിച് ഓൺ ചെയ്യാവൂ എന്നാണു നിയമം. മാത്യു സാർ തിരക്കിലായിരുന്നതു കൊണ്ടു ഞങ്ങൾ അപ്പച്ചൻ സാറിനെ വിളിച്ചു കണക്ഷൺ ചെക്കു ചെയ്യാൻ, സാർ മേശക്കടുത്തു വന്നു നിന്നു, ആകെ ഒന്നു നൊക്കി, ഒരു പാടു വയറുകൾ അങ്ങോട്ടും ഇങ്ങോട്ടും നീണ്ടും കുറുക്കെയും കാണുന്നു. തൻെറ കയ്യിലൊതുങ്ങുന്നതല്ല എന്നു ഉറപ്പായി. കൂടുതൽ

സമയം കളയാതെ അദ്ദേഹം പറഞ്ഞു. “ഏതായാലും ഞാൻ ഒരു കാര്യം പറയാം, ഇവിടെ ഇത്രയും വയറിൻെറ ആവശ്യമില്ല, നിങ്ങൾക്കു എന്തെങ്കിലും സംശയം ഉണ്ടെങ്കിൽ മത്തായിയോടു ചോദിക്കുക”. ഏതായാലും അദ്ദേഹം ഞങ്ങളുടെ കോർസു തീരുന്നതിനു മുമ്പു തന്നെ ടി കെ എം വിട്ടുപൊയി. ക്യാനഡായിൽ ഉന്നത വിദ്യാഭ്യാസത്തിനു എന്നു കേട്ടു. മത്തായി സാർ പൊക്കക്കുറവാണെങ്കിലും എല്ലാവർക്കും ബഹുമാനവും സ്നേഹവും ഉള്ള സാർ ആയിരുന്നു, സാർ ഇടയ്ക്കിടയ്ക്കു കണ്ണിറുക്കും നിറുത്താതെ ഇമ വെട്ടിക്കൊണ്ടിരിക്കും വെറേ കുഴപ്പമൊന്നും ഉണ്ടായിരുന്നില്ല. ലാബിൻെറ ചാർജു രാജഗോപാലൻ സാർ ആയിരുന്നു എങ്കിലും സാർ ഞങ്ങൾക്കു ക്ലാസിൽ വന്ന ഓർമ്മയില്ല. ഇലക്ട്രിക്കൽ തിയറി ക്ലാസ് എടുത്തിരുന്ന, പ്രത്യേകിച്ചും മെഷീൻസ്, അദ്ധ്യാപകർ രണ്ടു പേരും വളരെ കഷ്ടമായിരുന്നു, പഠിപ്പിക്കാൻ. അതുകൊണ്ടു റ്റൂറിനിടയിൽ വാങ്ങിയ പുസ്തകങ്ങൾ വെച്ചു തനിയെ ആണു ഡി സി മെഷീൻസും ഏ സി മെഷീൻസും പഠിച്ചതു. ആദ്യവർഷം ഒന്നാംതരം ബുക്കുകൾ മാത്രമേ നോക്കിയുള്ളൂ, വിഷയത്തിൽ നല്ല അറിവുണ്ടായെങ്കിലും പരീക്ഷയ്ക്കു മാർക്കു കുറവായിരുന്നു. അടുത്ത വർഷം നല്ല ബുക്കുകളുടെ കൂടെ നമ്മുടെ തെരാജാ പോലെയുള്ള സാദാ ബുക്കും പഠിച്ചു. ഇത്തവണ പരീക്ഷയ്ക്കു നല്ല മാർക്കു കിട്ടി. എങ്കിലും ഇന്നും കൂടുതൽ വിവരമുള്ളതു ആദ്യത്തെ വിഷയങ്ങൾക്കാണു.

നമ്മുടെ യൂനിവേർസിറ്റി പരീക്ഷകൾക്കു മാർകു

വാങ്ങാൻ അറിവിനെക്കാൾ ഉത്തരം എഴുതാനുള്ള കഴിവാണു എന്നു മനസിലായി, ഇപ്പോഴും വലിയ വ്യത്യാസമില്ല. മുൻ വർഷങ്ങളിലെ ചോദ്യപേപ്പർ ശേഖരിച്ചു മോഡൽ പരീക്ഷയ്ക്കു മുമ്പു അതെല്ലാം ചെയ്തു നോക്കുക എൻെറ പതിവായിരുന്നു, ചോദ്യ പേപ്പർ ശേഖരിക്കാൻ തിരുവനന്തപുരത്തു യൂനിവേർസിറ്റി സഹകരണ സ്ടോറിൽ ഇടയ്ക്കു പോകുമായിരുന്നു.. ഈ പരിപാടി തുടങ്ങിയ വർഷം മുതൽ ഞാൻ പരീക്ഷയിൽ ഉയർന്ന മാർക്കു വാങ്ങി തുടങ്ങി.

ഇലകറ്റ്രിക്കൽ ലാബിലെ പ്രായോഗിക പരീക്ഷയെക്കുറിച്ചു കൂടി പറഞ്ഞു തീർക്കാം ഈ കുറിപ്പു. സിവിൽ സർവ്വേ പരീക്ഷയ്ക്കു എന്നെ ചിക്കൻ പോക്സു കഴിഞ്ഞു ശിക്ഷിച്ച ജൊൻ സാറിനെപ്പൊലെ ആയിരുന്നില്ല ഇലക്ട്രിക്കൽ ലാബിലെ പരീക്ഷകർ. അന്നു തിരുവനന്തപുരം എഞ്ചിനീയറിങ് കൊളേജിൽ നിന്നു വന്നിരുന്ന രണ്ടു സ്ത്രീ പരീക്ഷകരെപറ്റി ഒരു വാക്കു. ഒരാൾ ഗോമതി ടീച്ചർ. നല്ല സ്നേഹമായ പെരുമാറ്റം, എന്തെങ്കിലും നന്നായി ചെയ്താൽ ഉടൻ തന്നെ അഭിനന്ദിക്കുന്ന സ്വഭാവം, നാലാം വഷം മെഷർമെൻറ്സ് ലാബിൽ മാഡം ആയിരുന്നു പരീക്ഷക. നല്ല രീതിയിൽ ചെയ്തു, വൈവായ്കും നന്നായി ഉത്തരം പറഞ്ഞു, എനിക്കു 40 ൽ 39 മാർക്കു തന്നു. പൊതുവെ പുറത്തു നിന്നു വരുന്ന പരീക്ഷകർ അൽപം ഗൗരവം കാണിക്കുക പതിവായിരുന്നു, ഗോമതി റ്റീചർ അതിനു ഒരപവാദം ആയിരുന്നു. എന്നാൽ മാഡത്തിൻെറ കൂടെ മറ്റൊരു

റ്റീചർ , സാവിത്രി എന്നായിരുന്നു പേർ എന്നു തോന്നുന്നു, അവർ ഒരു ഭയങ്കരി ആയിരുന്നു, കുട്ടികളെ വല്ലാതെ വഴക്കു പറയും, പ്രായോഗിക പരീക്ഷയ്ക്കു അൽപം ടെൻഷൻ എല്ലാവർക്കും ഉണ്ടാവുമല്ലൊ, ഇവർ പരീക്ഷക ആയി വന്നാൽ എല്ലാവർക്കും ടെൻഷൻ ഇരട്ടി ആകും. ഒരു പ്രാവശ്യം ഞങ്ങളെ ഒന്നടങ്കം ചീത്ത പറഞ്ഞതിനു മധു സാർ അവരെ ശാസിച്ചതും ഓർക്കുന്നു. ചില പരീക്ഷകർക്കു ഒരുതരം സാഡിസം അന്നും ഇന്നും ഉണ്ടു എന്നതു സത്യം.

അൽപം കണിശക്കാരനായ ഞാൻ എന്ന അദ്ധ്യാപകനെയും എൻെറ കുട്ടികൾക്കു അൽപം ഭയം ആണെന്നതാണു വസ്തുത. പക്ഷേ ക്ലാസിൽ എത്ര കണിശക്കാരനായാലും ഞാൻ കുട്ടികളെ മന:പൂർവം ഉപദ്രവിക്കാറില്ല, എൻെറ കഴിവനുസരിച്ചു സഹായിക്കാറും ഉണ്ടു. എന്നെ ആക്ഷേപിച്ചവരോടു പോലും ഞാൻ വൈരാഗ്യം പുലർത്താറും ഇല്ല. മാർക്കിടുന്നതിൽ പോലും പരമവധി സഹായകമായ മാർഗമേ ഞാൻ എടുക്കാറുള്ളൂ. അതുകൊണ്ടാവാം എൻെറ വിദ്യാർഥികളിൽ പലരും വർഷങ്ങൾ കഴിഞ്ഞിട്ടും എന്നൊടു നല്ല ബന്ധം പുലർത്തുന്നതു. കുട്ടികളെക്കൊണ്ടു കൂടുതൽ പണി എടുപ്പിക്കുക എന്നതു ഒരു നല്ല അദ്ധ്യാപകൻെറ രീതി ആണെന്നു ഞാൻ വിശ്വസിക്കുന്നു, അവർ കൂടുതൽ പഠിച്ചാൽ അവർക്കു തന്നെയല്ലേ മെച്ചം. ഇതു കുട്ടികൾ അപ്പോൾ മനസിലാക്കുകയില്ല, ക്രമേണ മനസിലാകുമ്പോൾ

അവർക്കു അത്തരം അദ്ധ്യാപകരോടു സ്നേഹം തോന്നുന്നതും സ്വാഭാവികം. ഒരു നല്ല അദ്ധ്യാപകൻ ഒരിക്കലും ജനസമ്മതൻ ആവാൻ സാദ്ധ്യത കുറവാണു. പെട്ടെന്നു കയ്യടി വാങ്ങുന്ന അദ്ധ്യാപകർ നല്ല അദ്ധ്യാപകരും ആവാൻ വഴിയില്ല. ഇന്നത്തെ നല്ലൊരു ഭാഗം അദ്ധ്യാപകർക്കു " ഭാരം കുറയ്ക്കുക, യാത്ര സുഗമം ആക്കുക " എന്ന രീതിയോടാണു മമത, കുട്ടികളിലും നല്ലൊരു ഭാഗം കൂടുതൽ ബുദ്ധിമുട്ടി പഠിക്കാൻ താൽപര്യം ഉള്ളവരുമല്ല എന്നതും മറ്റൊരു സത്യം.

## ഉപസംഹാരം

തങ്ങൾ കുഞ്ഞു മുസലിയാർ എന്ന മഹാനായ മനുഷ്യ സ്നേഹി സ്വന്തം സമ്പാദ്യത്തിൽ നിന്നു മുതൽ മുടക്കി സ്ഥാപിച്ച ടി കെ എം എഞ്ചിനീയറിങ്ങ് കൊളേജിൽ പഠിച്ചു വലുതായ അഞ്ചു വർഷത്തെ ചരിത്രം കഴിവതും യാഥാർഥ്യ ബോധത്തോടെ കുറിക്കാൻ ശ്രമിച്ചു. അധ്യാപകരെയു ം സുഹ്രുത്തുക്കളെയും കുറിച്ചുള്ള പരാമർശങ്ങൾ ചിലതു മോശമാകാം, കൂടുതലു ം നല്ലതു മാത്രം പറഞ്ഞാൽ അതു സത്യമാവുകയില്ലല്ലൊ. ആരെയും മനഃപൂർവം വേദനിപ്പിക്കാൻ ഉദ്ദേശമില്ല എന്നു കരുതി മാപ്പാക്കുക.

എൻ്റെ പഠനത്തിലും സാമ്പത്തിക ആവശ്യങ്ങൾക്കും ധാരാളം സഹായിച്ച മധുസാറിനും സുധാകരൻസാറിനും എൻ്റെ അധ്യ്യാപക ജീവിതത്തിൽ മാത്രുകയായി തീർന്ന ഹരിഹരൻ സാറിനും മധു സാറിനും അന്നും ഇന്നും എനിക്കു വഴികാട്ടിയായി വർത്തിക്കുന്ന ലെബ്ബ സാറിനും എന്നെ അകമഴിഞ്ഞു സ്നേഹിച്ച സുഹ്രുത്തുക്കൾക്കും ഞാൻ ഇതു സമർപ്പിക്കുന്നു. നന്ദി നമസ്കാരം.

കെ പി മോഹൻ ദാസ്

**കെ പി മോഹൻദാസ്:** 1963-1968 ബാച്ചില് ടി കെ എമ്മില് നിന്ന് ഇലക്ട്രിക്കല് എഞ്ചിനീയറിംഗ് പാസായി. ഒരു വര്ഷം ടി കെ എമ്മില് തന്നെ അദ്ധ്യാപകനായിരുന്ന ശേഷം കോഴിക്കോട് റീജിയണല് എഞ്ചിനീയറിംഗ് കോളേജില് അദ്ധ്യാപകനായി. അവിടെ നിന്നും 2011ല് പിരിഞ്ഞു, ഇപ്പോള് കുറ്റിപ്പുറം എം ഇ എസ് എഞ്ചിനീയറിംഗ് കോളേജില് ജോലി ചെയ്യുന്നു. മദിരാശി ഐ ഐ ടി യില് നിന്ന് എം ടെക്കും ഡൽഹി ഐ ഐ ടി യില് നിന്ന് പി എച് ഡി ബിരുദവും നേടി. സിംഗപൂര് ഡാറ്റ സ്റ്റൊറെജ് ഇന്സ്ടിട്യൂട് , ടർക്കി ചുക്കുരോവ യുണിവേര്സിറ്റി , സൈപ്രസ്സിലെ യൂറോപ്യന് യൂണിവേര്സിറ്റി ലെഫ്കെ എന്നിവയില് വിസിറ്റിംഗ് പ്രൊഫസറായി ജോലി ചെയ്തിട്ടുണ്ട്. ആര് ഈ സി ( ഇപ്പോള് എന് ഐ ടി ) യില് 1986 മുതല് പ്രൊഫസറായിരുന്നു. വൈദ്യുത വിഭാഗം തലവന്, ഡീന് എന്നീ നിലയില് പ്രവർത്തിച്ചിട്ടുണ്ട്. കൊണ്ട്രോള് സിസ്റ്റത്തിലും വൈദ്യുത എന്ചിനീയരിങ്ങിലും ഏതാനും ബുക്കുകളും അൻപതിലേറെ ഗവേഷണ പ്രബന്ധങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഭാര്യ മാലതി. രണ്ടു കുട്ടികള്, മിനി. മനോജ് . മിനി അമേരിക്കയില് സോഫ്റ്റവെയര് എഞ്ചിനീയര്, ഭർത്താവും സോഫ്റ്റവെയരില് തന്നെ. ഇവർക്ക് ഒരു മകളും മകനും. മനോജ് സ്കൊട്ലന്റില് ഡോക്ടര്, റേഡിയോ ഡയഗ്നോസിസ് കൺസൽട്ടന്റ്, ഭാര്യയും ഡോക്ടര്, ഇവർക്ക് രണ്ടു ആൺകുട്ടികള് .കോഴിക്കോട്ട് സ്ഥിരതാമസം. Email: kp.mohandas62@gmail.com Phone: 0495 2770302/ 9400470302

